

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




Vol. 07 No. 45 THE ONLINE OFFICIAL NEWS BULLETIN 2024 October 17

SEASON OF CROSS | സ്ലീബാകാലം | ܥܕܢܐ ܕܨܠܝܒܐ

| ܚܕܒܫܒܐ SUNDAY | ܬܪܝܢ ܒܫܒܐ MONDAY | ܬܠܬܐ ܒܫܒܐ TUESDAY | ܐܪܒܥܐ ܒܫܒܐ WEDNESDAY | ܚܡܫܐ ܒܫܒܐ THURSDAY | ܥܪܘܒܬܐ FRIDAY | ܫܒܬܐ SATURDAY |
|---|---|---|---|---|---|---|
| 6th Sunday after the Holy Cross ♪6 **20** | ♪2 **21** |  260th Memorial of Mar Baselius Shakralla Chatholicos (Kandanadu Marthamariam Church) ♪6 **22** |  Comme. of St. James the Aostle, Son of Alphaeus ♪2 **23** |  7th Mem. of Zachariah Mar Theophilos Metropolitan ☩ (Christushishya Ashram, Thadagamv) ♪6 **24** | ♪2 **25** | ♪6 **26** |




## കഴിവുകളെ സമൂഹ നന്മയ്ക്കായി വിനിയോഗിക്കണം: പ. കാതോലിക്കാ ബാവാ

കോട്ടയം: ദൈവം നൽകിയ കഴിവുകളെ സമൂഹ നന്മയ്ക്കായി വിനിയോഗിക്കേണ്ടത് ഈ കാലഘട്ടത്തിന്റെ അനിവാര്യതയാണെന്ന് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ. സ്വന്തം കഴിവുകളെ തിരിച്ചറിഞ്ഞ് അത് സ്ഫുടം ചെയ്ത് ജീവിതം മൂല്യവത്താക്കണമെന്നും അദ്ദേഹം ഉദ്ബോധിപ്പിച്ചു. മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ നടത്തിയ മാർത്തോമൻ പൈതൃക സംഗമത്തിന്റെ ഭാഗമായി അഖില മലങ്കര അടിസ്ഥാനത്തിൽ സംഘടിപ്പിച്ച കലാ സാഹിത്യ വൈജ്ഞാനിക മത്സരങ്ങളുടെ പുരസ്കാരദാന സമ്മേളനം ഉദ്ഘാടനം ചെയ്തു സംസാരിക്കുകയായിരുന്നു അദ്ദേഹം. ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ചു. വൈദീക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗീസ് ഏബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ , ജനറൽ കൺവീനർ മത്തായി ടി. വർഗീസ്, ഡോ. മനു ഉമ്മൻ, ജേക്കബ് കൊച്ചേരി, സി. ഇ. ഗീവർഗീസ്, ജോ ഇലഞ്ഞി മൂട്ടിൽ, ഡെറിൻ രാജു എന്നിവർ പ്രസംഗിച്ചു. വിവിധ മൽസരങ്ങളിൽ വിജയിച്ചവർക്ക് പരിശുദ്ധ ബാവാ സമ്മാനങ്ങൾ വിതരണം ചെയ്തു.




മർത്തമറിയം സമാജം വാർഷിക കോൺഫ്രൻസ് പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്യുന്നു. ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്, അലക്സിയോസ് മാർ യൗസേബിയോസ് എന്നിവർ സമീപം.




മലങ്കര മെത്രാപ്പോലീത്താ സ്ഥാനാരോഹണത്തിന്റെ മൂന്നാം വാർഷിക ദിനത്തിൽ പരുമലയിൽ നടന്ന ചടങ്ങിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായ്ക്ക് പരിശുദ്ധ എപ്പിസ്കോപ്പൽ സിനഡ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്താ ആശംസകൾ നേർന്ന് സ്നേഹപുഷ്പങ്ങൾ കൈമാറി. ഏബ്രഹാം മാർ എപ്പിഫാനിയോസ്, യൂഹാനോൻ മാർ പോളിക്കാർപ്പോസ്, ഡോ. മാത്യൂസ് മാർ തിമോത്തിയോസ് എന്നീ മെത്രാപ്പോലീത്താമാരും, സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, മലങ്കര അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ എന്നിവർ പ. പിതാവിന് ആശംസകൾ നേർന്നു.



തിരുവനന്തപുരം പൗഡിക്കോണം, നിർമ്മലഗിരി, മാതാ മറിയം ആശ്രമത്തിൽ മലങ്കരസഭയിലെ വിരമിച്ച വൈദികരുടെ കൂട്ടായ്മ ഡോ. മാത്യൂസ് മാർ തീമോത്തിയോസിന്റെ നേതൃത്വത്തിൽ സന്ദർശിച്ചു. ആശ്രമ സ്ഥാപകൻ ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസും, ആശ്രമ അംഗങ്ങളും ചേർന്ന് ഏവരെയും സ്വീകരിച്ചു. സഭയിലെ വിരമിച്ച അമ്പതോളം വൈദികർ കൂട്ടായ്മയിൽ പങ്കുചേർന്നു.




ഓർത്തഡോക്സ് ക്രൈസ്തവ യുവജനപ്രസ്ഥാനം രാജ്യാന്തര സമ്മേളനം പരിശുദ്ധ ദിദിമോസ് ബാവാ നഗറിൽ (പത്തനാപുരം മൗണ്ട് താബോർ ദയറ) ISRO ചെയർമാൻ ഡോ. എസ് സോമനാഥ് ഉദ്ഘാടനം ചെയ്യുന്നു. ഡോ. ഗീവർഗീസ് മാർ യൂലിയോസ് അദ്ധ്യക്ഷത വഹിച്ചു.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

# എഴുത്തുകളുടെ നമ്പർ ബുക്ക്

## പ. ഗീവർഗീസ് മാർ ദീവന്നാസ്യോസ് വട്ടശ്ശേരിൽ

### മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മലങ്കര എ. ഡി. 1926-നു കൊല്ലം 1101 മകരം 13-നു മുതലുള്ള ഡയറി.

### 1098 മേടം 7-നു മുതലുള്ള ഡയറി ബുക്കിന്റെ തുടർച്ച

1071. വഞ്ചിയിൽ ഫിലിപ്പോസു കത്തനാർക്കു. പള്ളിക്കൂടം സംബന്ധിച്ച കാര്യങ്ങൾക്കും, അന്തപ്പൻ തോമ്മസിന്റെ (റോമ്മാക്കാരൻ) സംഗതികൾ കൊച്ചുമെത്രാച്ചനെ അറിയിച്ചു നിവൃത്തി ഉണ്ടാക്കണമെന്നും പണപ്പിരിവു ഉടൻ നടത്തി പണം അയപ്പിച്ചുതരണമെന്നും. ടി തീയതി. ടി സ്ഥലം.

1072. കണിയാന്ത്ര അലക്സന്ത്രയോസു കത്തനാർക്കു. കേസിന്റെ ചിലവിലേക്കു പണം പിരിച്ചയച്ചു തരണമെന്നു. ടി തീയതി. ടി സ്ഥലം.

1073. ആറ്റുമാലിൽ സ്കറിയാ കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1074. പയ്യമ്പിള്ളിൽ ദാവീദു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1075. മുണ്ടായാക്കിൽ യാക്കോബു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1076. അയിരാംപിള്ളിൽ പാപ്പിക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1077. നെടുമ്പ്രോത്തു കണ്ടത്തിൽ കീവറീച്ചനു. കേസ്സിന്റെ പണപ്പിരിവിലേക്കു. 1101 കുംഭം 1-നു തിരുവനന്തപുരത്തേയ്ക്കുള്ള യാത്രയിൽ. വള്ളത്തിൽ വച്ചു എഴുതിയതു.

1078. കലയങ്കാട്ടിൽ തോമ്മസു കത്തനാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1079. കക്കുടിയിൽ മാത്യൂസ് കത്തനാർക്ക്. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1080. തോട്ടത്തിവീട്ടിൽ ഗീവറുഗീസു കത്തനാർക്ക്. മേല്പടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1081. താഴത്തെപീടികയിൽ അലക്സന്ത്രയോസു കത്തനാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1082. ചിറ്റക്കാട്ടു മത്തായി കത്തനാർക്കു. ടി കാര്യങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1083. പൂവത്തൂർ യാക്കോബ് കത്തനാർക്കു. കേസിന്റെ ചിലവിലേക്കുള്ള പണപ്പിരിവിനെ സംബന്ധിച്ച്. 1101 കുംഭം 2-നു കൊല്ലത്തു നിന്നും.

1084. പെരുക്കാവിൽ മൂപ്പച്ചനു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1085. കിഴക്കേതലയ്ക്കൽ തോമ്മസു കത്തനാർക്കു. ടി കാര്യങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1086. ... ഗീവറുഗീസു കത്തനാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1087. വേണാട്ടുകളത്തിൽ യോഹന്നാൻ കത്തനാർക്കു. പണപിരിവിനെ സംബന്ധിച്ചും, ... സുഖക്കേടിനെക്കുറിച്ചും ചാണ്ടിക്കുഞ്ഞു വക്കീലിന്റെ സുഖക്കേടിനെക്കുറിച്ചും മറ്റും. 1101 കുംഭം 2-നു കൊല്ലത്തു നിന്നു.

1088. തോപ്പിൽ കുറിയാക്കോസ് കത്തനാർക്കു. പണപ്പിരിവിനെപ്പറ്റി. ടി തീയതി. ടി സ്ഥലം.



1089. വള്ളക്കാലിൽ പാപ്പിക്കു. ടി കാര്യങ്ങൾ. ടി സ്ഥലം.

1090. തേവർവേലിൽ ഗീവറുഗീസ് കത്തനാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1091. ചതോലിൽ മത്തായി കത്തനാർക്കും കെ. വി. ഈപ്പൻ വക്കീലിനും. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1092. കുറുന്തോട്ടത്തിൽ പീലിപ്പോസു കത്തനാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

**1101 കുംഭം 1-നു രാവിലെ 10 മണിക്കു പരുമല സിമ്മനാരിയിൽ നിന്നും വള്ളം കയറി 2-നു ശനിയാഴ്ച പകൽ 12 മണിക്ക് കൊല്ലത്തു ഇറങ്ങുകയും, അവിടെ നിന്നും 1.45-നുള്ള തീവണ്ടിയിൽ തിരുവനന്തപുരത്തേക്കു പുറപ്പെട്ടു നാലര മണിക്കു തിരുവനന്തപുരം സുറിയാനി പള്ളിയിൽ എത്തുകയും ചെയ്തു.**

1093. പാലപ്പിള്ളിൽ പൗലൂസു കത്തനാർക്കു. ഇവിടെ എത്തിയെന്നും മറ്റുമുള്ള വിവരത്തിനു. 1101 കുംഭം 3-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1094. മട്ടയ്ക്കൽ മല്പാന്. ടി കാര്യത്തിനും, കോട്ടയത്തെ പണപ്പിരിവിനും മറ്റും. ടി തീയതി. ടി സ്ഥലം.

1095. തുമ്പമൺ വ: കാദീശ്ത്താ പള്ളിക്കാർക്കു. അയച്ച രൂപാ 70-ഉം കിട്ടിയെന്നും ബാക്കിയും ഉടൻ അയക്കണമെന്നും മറ്റും. 1101 കുംഭം 5-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1096. കൊച്ചുമെത്രാച്ചനു. കേസിന്റെ വർത്തമാനത്തെപ്പറ്റിയും 2-നു ഇവിടെ എത്തിയെന്നും മറ്റും. 1101 കുംഭം 7-നു തിരുവനന്തപുരം സുറിയാനി പള്ളി

യിൽ നിന്നും.

1097. കല്ലറയ്ക്കൽ കുഞ്ചപ്പനു. 2-നു ഇവിടെ എത്തിയെന്നും പണം പിരിച്ചുടൻ അയക്കണമെന്നും കേസിന്റെ വർത്തമാനങ്ങളെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1098. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. എ. ജെ. തോമസു വശം അയച്ച രൂപാ 750 ഉം ഇവിടെ കിട്ടിയെന്നും പിരിഞ്ഞുകിട്ടുന്ന പണങ്ങൾ ഉടൻ അയച്ചുതരണമെന്നും കേസിന്റെ വർത്തമാനങ്ങളും മറ്റും. 1101 കുംഭം 7-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1099. പി. കെ. കോശി വക്കീലിനു. വക്കാലത്തു സാക്ഷിപ്പെടുത്തി അയക്കുന്നുയെന്നും കേസിന്റെ വർത്തമാനങ്ങളും. ടി തീയതി. ടി സ്ഥലം.

1100. പറക്കോട്ടു മാത്യൂസ് കത്തനാർക്കു. പണത്തിന്റെ കാര്യങ്ങളും കേസുകളെ സംബന്ധിച്ചുള്ള വർത്തമാനങ്ങളും. ടി തീയതി. ടി സ്ഥലം.

1101. മുണ്ടപ്ലാമൂട്ടിൽ തോമ്മസു കത്തനാർക്കു. അയച്ച രൂപാ കിട്ടിയെന്നും ബാക്കി ഉടൻ അയക്കണമെന്നും. ടി തീയതി. ടി സ്ഥലം.

1102. മൈലപ്ര പള്ളിക്കാർക്കു. അയച്ച പണം 50 രൂപാ കിട്ടിയെന്നും ശേഷം ഉടൻതന്നെ അയക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1103. തേരകത്തു ചെറിയാൻകുഞ്ഞിനു. മൈലപ്രാ പള്ളിവകയായി അയച്ച 50 രൂപാ കിട്ടിയെന്നും ആ പള്ളിയിലെ (കൈപ്പട്ടൂർ) പണം ഉടൻ അയക്കണമെന്നും കേസിനെക്കുറിച്ചും മറ്റും. 1101 കുംഭം 7-നു തിരുവനന്തപുരത്തു സുറിയാനി പള്ളിയിൽ നിന്നും.

1104. കാഞ്ഞിരംപറമ്പിൽ സ്കറിയാ കത്തനാർക്കു. പരുമല നിന്നും. പണം എടുക്കുവാൻ ഇല്ലെന്നും കേസു കഴിഞ്ഞു പരുമല വരുമ്പോൾ പറയാമെന്നും മറ്റും. 1101 കുംഭം 8-നു തിരുവനന്തപുരത്തു സുറിയാനി പള്ളിയിൽ നിന്നും.

1105. വൈദ്യൻപറമ്പിൽ ചെറിയാനു. പരസ്പര സഹായ സംഘം വക സംഗതികൾക്കു. ടി തീയതി. ടി സ്ഥലം.

1106. പനങ്ങോട്ടേത്തു കൊച്ചൂച്ചന്. നിരണത്തു പള്ളിയിലെയും മറ്റു പള്ളികളിലെയും പണം പിരിച്ചു ഉടൻ അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1107. പുതുമഠത്തിൽ കീവറീച്ചനു. പണം ഉടനെ പിരിച്ചയച്ചു തരണമെന്നും കേസു ചൊവ്വാഴ്ച തന്നെ ആരംഭിക്കുമെന്നും മറ്റും. 1101 കുംഭം 9-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1108. പനയമ്പാല പള്ളിക്കാർക്കു. പയ്യമ്പള്ളിൽ മൂപ്പച്ചൻ വശം കൊടുത്ത രൂപാ 35 ഉം കിട്ടിയെന്നും ശേഷവും ഉടൻതന്നെ അയച്ചുതരണമെന്നും. 1101 കുംഭം 9-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1109. പയ്യമ്പള്ളിൽ ദാവീദു കത്തനാർക്കു. മല്ലപ്പള്ളി പള്ളി വകയായ അയച്ച രൂപാ 22 ഉം പനയമ്പാല പഴയപള്ളി വകയായി അയച്ച 35 രൂപായും, കീവറീച്ചനെ ഏല്പിച്ച 18 രൂപായും കിട്ടിയെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1110. മാവേലിക്കര പുതിയകാവു പള്ളിയിലെ കശീശന്മാർക്കു. ഇതുവരെയും ആ പള്ളിയിലെ പണപ്പിരിവു നടത്തിയിട്ടില്ലെന്നറിയുന്നതിനാൽ ഉടനെ പിരിവെടുത്തു രൂപാ അയച്ചുതരണമെന്നും കേസു അടുത്ത ചൊവ്വാഴ്ച തന്നെ ആരംഭിക്കുമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1111. തിരുവനന്തപുരം അഞ്ചൽ മാസ്റ്റർക്കു. പള്ളം അഞ്ചൽ ആപ്പീസിൽ നിന്നും വന്നിട്ടുള്ള മണിയോർഡർ ബ്രിട്ടീഷ് രൂപാ 120 ഉം വാങ്ങിക്കുന്നതിനായി കാര്യസ്ഥനായി എം. വി. ജെയിക്കബ് ഡീക്കനെ നിയമിച്ചിരിക്കുന്നതിനാൽ രസീതു വാങ്ങി പണം കൊടുത്തയക്കണമെന്നു. 1101 കുംഭം 9-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1112. പാലപ്പിള്ളിൽ പൗലൂസു കശീശായ്ക്കു. കേസിന്റെ അവധിയെപ്പറ്റിയും മറ്റും. 1101 കുംഭം 9-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1113. ചാത്തുരുത്തിൽ ചെറിയാൻ കുര്യക്കു. അബ്രഹാം എന്ന കൊച്ചന്റെ വിവാഹകാര്യത്തെക്കുറിച്ചും അവന്റെ പേർക്കു ചെറുപ്പത്തിൽ നേർന്നിരുന്ന നേർച്ചയെപ്പറ്റിയും അതിന്റെ പരിഹാരത്തെക്കുറിച്ചും. ടി തീയതി. ടി സ്ഥലം.

1114. പെരുമല തോമസു കത്തനാർക്കു. പള്ളിയിൽ നിന്നു ഒരു കല്യാണത്തിന്റെ വരുമാനങ്ങൾ പള്ളിമുതൽക്കെട്ടിൽ വാങ്ങി വെക്കാതിരുന്നതിനെക്കുറിച്ചും മേലാലും ഇതും കഴിഞ്ഞ് ... ഇരുകൂട്ടരുടെയും വാദങ്ങൾ കേട്ടശേഷം കാര്യങ്ങൾ തീരുമാനിക്കുന്നതാണെന്നും കേസിന്റെ ചിലവിലേക്കു പണം പിരിച്ച് ഉടൻ അയച്ചുതരണമെന്നും മറ്റും. 1101 കുംഭം 10-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1115. തേരകത്തു ചെറിയാൻ കുഞ്ഞിനു. അയച്ച 50 രൂപാ കിട്ടിയെന്നും ... ആരുടേതെന്നറിയുന്നില്ലെന്നും കൈപ്പട്ടൂരെയും മറ്റു സ്ഥലങ്ങളിലെയും രൂപായും ഉടൻ അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1116. വടക്കേപറമ്പിൽ ഇട്ടിക്കുഞ്ഞിനു. അയ്പിന്റെ മരണത്തെക്കുറിച്ചറിഞ്ഞതിൽ ദുഃഖിക്കുന്നു എന്നും നിത്യശാന്തിക്കായി പ്രാർത്ഥിക്കുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1117. തോപ്പിൽ കുറിയാക്കോസു കത്തനാർക്കു. അയച്ച രൂപാ 120 ഉം കിട്ടിയെന്നും ... ടി. തീയതി. ടി സ്ഥലം.

**കുംഭം 11-നു കാലത്തു 7 മണിക്കു ... മദ്രാസിൽ നിന്നു വരുന്ന വഴി ഇവിടെ കയറി വർത്തമാനങ്ങൾ പറഞ്ഞു.**

**കുംഭം 12. ഇന്നു 11 മണിക്കു റിവ്യൂ പെറ്റീഷൻ അനുവദിക്കാമോ പാടില്ലയോ എന്നുള്ള വാദം ചാറ്റ്ഫീഡ് ജഡ്ജിയുടെ ബഞ്ചിൽ ആരംഭിച്ചു. മദ്രാസു വക്കീലന്മാർ ഹാജരുണ്ട് (കുംഭം 11-12, 1101).**

1118. തേരകത്തു ചെറിയാൻകുഞ്ഞിനു. അയച്ച 125 രൂപാ കിട്ടിയെന്നും മറ്റും. 1101 കുംഭം 11-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1119. മട്ടയ്ക്കൽ മല്പാനു. വർത്തമാനങ്ങൾക്കും ... ടി തീയതി. ടി സ്ഥലം.

1120. നിരണത്തു പള്ളിയിലെ കശീശന്മാർക്കു. പണം അയച്ചുതരുവാൻ താമസിക്കുന്നതിനെക്കുറിച്ചും, ഒട്ടും ഉപേക്ഷ വിചാരിക്കാതെ ഇനിയെങ്കിലും പണം പിരിച്ചയക്കണമെന്നും മറ്റും. 1101 കുംഭം 12-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1121. പനങ്ങോട്ടേത്തു കൊച്ചുമ്മനു. കണക്കൻ വശം അയച്ചുതന്ന രൂപാ 250 ഉം കിട്ടിയെന്നും ബാക്കിയുള്ളതും താമസിക്കാതെ അയക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1122. തേരകത്തു ചെറിയാൻകുഞ്ഞിനു. പണം അയച്ചതു കിട്ടിയെന്നും കേസിന്റെ വർത്തമാനങ്ങളും മറ്റും. 1101 കുംഭം 14-നു തിരുവനന്തപുരത്തു സുറിയാനി പള്ളിയിൽ നിന്നും.

1123. ഐരാംപള്ളിൽ പാപ്പിക്കു. ... മംഗളം ആശംസിച്ചും കേസിന്റെ വർത്തമാനവും. 1101 കുംഭം 14-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1124. വിലനിലത്തിൽ മൂപ്പച്ചന്. ഇ. ജെ. ഫീലിപ്പോസിന്റെ ഹർജി അയക്കുന്നു എന്നും, കേസിന്റെ വർത്തമാനവും, പണത്തിന്റെ വർത്തമാനങ്ങളും. ടി തീയതി. ടി സ്ഥലം.

1125. കുത്തൂരു ഇയ്യാ... വിവാഹ കൂദാശയെ അനുഗ്രഹിച്ചു. ടി തീയതി. ടി സ്ഥലം.

1126. കൈപ്പനാട്ടു മാത്തു വർക്കിക്കു. അയച്ച രൂപാ കിട്ടിയെന്നും ശേഷവും ഉടൻ അയക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1127. തോപ്പിൽ കുറിയാക്കോസ് കത്തനാർക്കു. അയച്ച പണം കിട്ടിയെന്നും ബാക്കി അയക്കണമെന്നും കേസിന്റെ വർത്തമാനങ്ങളും. ടി തീയതി. ടി സ്ഥലം.

1128. മുരണി പള്ളിക്കാർക്കു. അയച്ച പണം കിട്ടിയെന്നും ശേഷവും ഉടൻ അയക്കണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1129. പൊൻവയലിൽ ചെറിയാൻ ഗീവറുഗീസിനു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1130. സി. ഇ. ലൂക്കോസു കത്തനാർക്കു. ടി. കാര്യം. ടി തീയതി. ടി സ്ഥലം.

1131. മൈലപ്രാ പള്ളിക്കാർക്കു. പള്ളിയിൽ മുതൽചുമതലക്കാരെയും മറ്റും നിയമിച്ചുള്ള കല്പന. 1101 കുംഭം 15-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1132. തെങ്ങുന്തറയിൽ ഗീവറുഗീസ് കത്തനാർക്ക്. കേസിന്റെ വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

1133. തേരകത്തു ചെറിയാൻകുഞ്ഞിനു. കേസിന്റെ വർത്തമാനങ്ങൾക്കും പണത്തിന്റെ കാര്യങ്ങൾക്കും. ടി തീയതി. ടി സ്ഥലം.

1134. വറുഗീസ് ജോൺ സിലോൺ. പ്രിയന്റെ ഔദാര്യഹൃദയത്തെപ്പറ്റി

സന്തോഷിക്കുന്നു എന്നും കേസിന്റെ വർത്തമാനവും. ടി തീയതി. ടി സ്ഥലം.

1135. കൊച്ചുപറമ്പിൽ സ്കറിയാ കത്തനാർക്കു. കേസിന്റെ വർത്തമാനങ്ങൾക്കും പണത്തിന്റെ കാര്യത്തിനും. ടി തീയതി. ടി സ്ഥലം.

1136. എം. സി. മാത്യു മാസ്റ്റർക്കു. കേസിന്റെ വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

1137. മട്ടയ്ക്കൽ മല്പാനു. കേസിന്റെ വർത്തമാനങ്ങൾക്കും മറ്റും. ടി തീയതി. ടി സ്ഥലം.

1138. പനങ്ങോട്ടേത്തു കൊച്ചുമ്മനു. ടി വർത്തമാനങ്ങൾക്കു. ടി തീയതി. ടി സ്ഥലം.

**കുംഭം 16. ഇന്നത്തെക്കൊണ്ടു റിവ്യൂ പെറ്റീഷന്റെ വാദം അവസാനിച്ചു. മദ്രാസ് വക്കീലന്മാർ ഇന്നു സ്ഥലം വിട്ടു. ... ഇന്നു രാത്രി ഏഴര മണിക്കു ...**

1139. ആനാരി പള്ളിക്കാർക്കു. പണം ഉടൻ വികാരിമാർ മുഖാന്തിരം അയച്ചു തരണമെന്നും മറ്റും. 1101 കുംഭം 15-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1140. ചക്കോലിൽ മത്തായി കത്തനാർക്കു. കേസിന്റെ വർത്തമാനത്തിനും പണം ഉടൻ അയക്കണമെന്നും മറ്റും. 1101 കുംഭം 17-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1141. വേലത്തേത്തു ഗീവറുഗീസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1142. പുരയ്ക്കൽ ഗീവറുഗീസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1143. കുറിയാക്കോസു കത്തനാർ ബി.ഡി. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1144. കലയങ്കാട്ടിൽ തോമ്മാസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1145. മുണ്ടപ്ലാക്കിൽ യാക്കോബു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1146. ചിറ്റക്കാട്ടു മത്തായി കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1147. വേങ്ങൽ ഗീവറുഗീസ് കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1148. താഴത്തെപീടികയിൽ അലക്സന്ത്രയോസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1149. കക്കുടിയിൽ മാത്യൂസ് കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1150. കണിയാന്ത്ര അലക്സന്ത്രയോസ് കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

**കുംഭം 18. ഇന്നു ഡോ. പാലക്കുന്നന്റെ അടുക്കൽ പോയി ഒരു പല്ലു എടുപ്പിച്ചു.**

1151. പെരുമ്പ്രാൽ ഗീവറുഗീസു കത്തനാർക്കു. ടി കാര്യങ്ങൾ. 1101 കുംഭം 17. തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1152. വടക്കേടത്തു ഗീവറുഗീസ് കത്തനാർക്കു. കേസിന്റെ വർത്തമാനങ്ങൾക്കും, പണം അയക്കുന്നതിനും മറ്റും. 1101 കുംഭം 18-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1153. വാകത്താനത്തു പള്ളിയിലെ കശീശന്മാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1154. കറത്തേടത്തു കീവറീച്ചനു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1155. പുത്തൻപുരയിൽ തോമ്മസു കത്തനാർക്ക്. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1156. പൂവത്തൂർ മൂപ്പച്ചനു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1157. പേരൂക്കാവിൽ മൂപ്പച്ചനു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1158. കിഴക്കേതലയ്ക്കൽ തോമ്മസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1159. വടക്കേക്കര തോമ്മസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1160. തേവർവേലിൽ ഗീവറുഗീസു കത്തനാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1161. പറമ്പിൽ കൊച്ചുമ്മൻ വാദ്ധ്യാർക്കു. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1162. നടക്കാവിൽ ചെറിയാൻ വക്കീലിനു. മക്കളുടെ വിവാഹത്തിനു മംഗളങ്ങളും, കേസിന്റെ വർത്തമാനവും.

1164. തെരുവത്തു മൂപ്പച്ചന്. കേസിന്റെ വർത്തമാനങ്ങൾക്കും ...

1165. നിലയ്ക്കൽ പള്ളിക്കാർക്കു. അയച്ച രൂപാ 100 ഉം കിട്ടി എന്നും ബാക്കി ഉടനെ അയച്ചുതരണമെന്നും മറ്റും. 1101 കുംഭം 18-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1166. തലവടി കിഴക്കേക്കര പള്ളിക്കാർക്കു. പണം ഉടനെ അയച്ചുതരണമെന്നും കേസിന്റെ വർത്തമാനങ്ങളും മറ്റും. ടി തീയതി. ടി സ്ഥലം.

1167. കരുവാറ്റാ പള്ളിക്കാർക്കു. കേസിന്റെ വർത്തമാനങ്ങൾക്കും അയച്ച രൂപാ കിട്ടിയെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1168. തിരുവനന്തപുരം അഞ്ചൽ മാസ്റ്റർക്കു. കൈപ്പട്ടൂർ അഞ്ചൽ ആപ്പീസിൽ നിന്നും 318-ാം നമ്പ്രായി നമുക്ക് അയച്ചിരിക്കുന്ന മണിഓർഡർ രൂപാ 52 ഉം എം. വി. പോൾ വശം കൊടുത്തു ഒപ്പിടുവിച്ചുകൊള്ളണമെന്നും മറ്റും. 1101 കുംഭം 20-നു തിരുവനന്തപുരത്തു സുറിയാനി പള്ളിയിൽ നിന്നും.

1169. കീപ്പള്ളിൽ പത്രോസു കത്തനാർക്കു. പണം ഉടനെ അയക്കണമെന്നു. ടി സ്ഥലം. ടി തീയതി.

1170. ശങ്കരത്തിൽ മത്തായി കത്തനാർക്കു. പണം ഉടനെ അയച്ചുതരണമെന്നും മറ്റും. 1101 കുംഭം 20-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

1171. കടമ്മനിട്ട പള്ളിക്കാർക്ക്. ടി കാര്യം. ടി തീയതി. ടി സ്ഥലം.

1172. മുളമൂട്ടിൽ തോമ്മാസു കത്തനാർക്കു. കേസിന്റെ വർത്തമാനവും, പണം ഉടൻ അയച്ചുതരണമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1173. കൊല്ലന്റേത്തു തോമസു കത്തനാർക്കു. ടി കാര്യങ്ങൾ. ടി തീയതി. ടി സ്ഥലം.

1174. വടുതല ഈശോ കത്തനാർക്കു. ടി തീയതി. ടി സ്ഥലം.

1175. ഇട്ടിയപ്പച്ചനു. ഒ. എം. ചെറിയാനെ കണ്ട കാര്യം മിക്കവാറും സാധിക്കുമെന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1176. തേരകത്തു ചെറിയാൻകുഞ്ഞിനു. ഒടുവിൽ രണ്ടു തവണയായി അയച്ച രൂപാ 220 ഉം ...

**കുംഭം 21. ഇന്നു കാലത്തു പത്തു മണിക്കു ഡോ. പാലക്കുന്നന്റെ അടുക്കൽ പോയി ഒരു പല്ലു കൂടി എടുപ്പിച്ചു.**

**കുംഭം 22. ഇന്നു കാലത്തു പത്തു മണിക്കു പേഷ്കാർ ... ഇവിടെ വന്നിരുന്നു.**

1179. റ്റി. ജി. മാത്യുവിനു. കേസിന്റെ വർത്തമാനങ്ങൾക്കും പണം ഉടനെ അയച്ചുതരണമെന്നും മറ്റും. 1101 കുംഭം 22-നു തിരുവനന്തപുരത്തു സുറിയാനി പള്ളിയിൽ നിന്നും.

1180. അഞ്ചേരിൽ കോശി വക്കീലിനു. പ്രതിദിനത്തിൽ കണ്ട പണത്തിന്റെ സംഗതിയെക്കുറിച്ച് ആക്ഷൻ ഒന്നും എടുക്കാതിരിക്കുന്നതാണു നമ്മുടെ പദവിക്കു ചേർച്ച എന്നും, വരുന്ന ആഴ്ച പരുമലയ്ക്കു പോകുന്നു എന്നും മറ്റും. ടി തീയതി. ടി സ്ഥലം.

1181. മുറന്തൂക്കിൽ മാത്തു കത്തനാർക്കു. കേസിനെക്കുറിച്ചും മറ്റും. ടി തീയതി. ടി സ്ഥലം.

1182. വടുതല ഈശോ കത്തനാർക്കു. കേസിന്റെ വർത്തമാനങ്ങൾക്കും അവിടത്തെ പണപിരിവ് ഉത്സാഹമായി പ്രവർത്തിച്ചു പണം ഉടനെ അയപ്പിച്ചു തരണമെന്നും മറ്റും. 1101 കുംഭം 23-നു തിരുവനന്തപുരം സുറിയാനി പള്ളിയിൽ നിന്നും.

(തുടരും)

**സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്**



# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വിശ്വാസ പഠനം



# ‘വി. കുർബ്ബാന ധ്യാനം’: ഒരു ആസ്വാദന പഠനം

## ഡോ. ഗീവർഗീസ് മാർ യൂലിയോസ്

### 1905 കന്നി മാസത്തിൽ കുന്നംകുളത്തു നിന്നും പ്രസിദ്ധീകരിക്കപ്പെട്ട പനയ്ക്കൽ യാക്കോബു കത്തനാർ രചിച്ച ‘വി. കുർബ്ബാന ധ്യാനം’: ഒരു ആസ്വാദന പഠനം.

സമാധാനം കൊടുക്കൽ, ശോശപ്പാ ആഘോഷം, റൂശ്മാ എന്നിവയുടെ അർത്ഥവും അവയെക്കുറിച്ചുള്ള ധ്യാനവുമാണ് ഏഴാം അദ്ധ്യായത്തിൽ ക്രമീകരിച്ചിരിക്കുന്നത്.

പദവിമേൽ കയറി പട്ടക്കാരൻ ആദ്യം സമാധാനത്തിന്റെ പ്രാർത്ഥന ചൊല്ലി ബലിപീഠത്തെ മുത്തി വന്ദിച്ച് സമാധാന ആശംസ (നിങ്ങൾക്കെല്ലാവർക്കും സമാധാനം ഉണ്ടായിരിക്കട്ടെ) വിശ്വാസികൾക്ക് നൽകുകയും ധൂപകലശത്തോടെ സമാധാനം ശുശ്രൂഷകൻ വഴി വിശ്വാസികളിൽ എത്തിക്കുകയും ചെയ്തു; വിശ്വാസികൾ ഭക്തിപൂർവ്വം അന്യോന്യം സമാധാനം നൽകി വി. കുർബ്ബാനയിലേക്ക് കൂടുതൽ ശ്രദ്ധിച്ചു. അതുകൊണ്ടു നീ ബലിപീഠത്തിൽ നിന്റെ വഴിപാടിനെ കൊണ്ടുവരുമ്പോൾ, നിന്റെ സഹോദരന് നിന്റെ നേരെ വല്ലതും ഉണ്ടെങ്കിൽ ആദ്യം അവനോട് നിരപ്പാകുക; പിന്നെ നിന്റെ വഴിപാട് അർപ്പിക്കുക” (യോഹ. 13:34). “തമ്മിൽ തമ്മിൽ ഒരു വിശുദ്ധ ചുംബനം കൊണ്ടു വന്ദനം ചെയ്യുവിൻ” (2 കൊരി. 13:12) എന്ന വി. പൗലൂസ് ശ്ലീഹായുടെ ആഹ്വാനവും ഓർത്തു. അപ്പോൾ ഭക്തൻ വീണ്ടും ധ്യാനത്തിലേക്ക് പ്രവേശിച്ചു.

‘എന്റെ ആത്മാവെ’ നീ ഇപ്പോൾ വിശ്വാസപ്രമാണത്തിന്റെ ആവശ്യകതയും പൊരുളും പ്രാപിച്ചുവല്ലോ. നീ നിന്റെ ഈ വിശുദ്ധവും വിശുദ്ധവുമായ സമാധാന ചുംബനത്തിന്റെ രഹസ്യവും അറിഞ്ഞുകൊള്ളുക. നീ സമാധാനത്തിന്റെ പുത്രനെങ്കിൽ ദൈവത്തിന്റെ മകനാകുന്നു. അല്ലെങ്കിൽ നീ ദൈവമകനല്ല (മത്താ. 5:9). നീ നിന്റെ സഹോദരനെ സ്നേഹിക്കുന്നില്ലെങ്കിൽ ഈ വി. കുർബ്ബാനയിൽ നിനക്ക് പങ്കും ഓഹരിയും ഇല്ലാ എന്നു നീ അറിയണം. സകല വിശ്വാസവും ഉണ്ടായാലും സ്നേഹമില്ലെങ്കിൽ നീ യാതൊന്നുമല്ല (1 കൊരി. 13:1-4). പത്രോസ് ശ്ലീഹായുടെ കാൽ കഴുകി അദ്ദേഹത്തെ തന്റെ പങ്കുകാരനാക്കുന്ന നമ്മുടെ കർത്താവിന്റെ ചിത്രവും തന്റെ ധ്യാനത്തിൽ തെളിഞ്ഞു. കാണപ്പെടുന്ന സഹോദരനെ സ്നേഹിക്കാത്തവന് എങ്ങിനെ അദൃശ്യനായ ദൈവത്തെ സ്നേഹിക്കുവാൻ കഴിയും? (1 യോഹ. 4:20) എന്ന അപ്പോസ്തോലിക പ്രമാണവും ഞാൻ ഓർത്തു.

കാസാ-പീലാസാകളെ മൂടിയിരുന്ന ശോശപ്പാ പട്ടക്കാരൻ മേല്പോട്ടു പൊക്കി ആഘോഷിക്കുന്നതും ആ സമയം മറ്റു കാസാകളുടെയും മണികളുടെയും മനോഹര ശബ്ദത്താൽ അന്തരീക്ഷം നിറയുന്നതും കണ്ടപ്പോൾ എന്റെ ധ്യാനത്തിൽ നിന്നും ഉണർന്ന് ശ്രദ്ധ വി. ബലിപീഠത്തിലേക്ക് പതിച്ചു. “സകല വംശങ്ങൾക്കും ഉള്ള മൂടുപടവും സകല ജാതികളുടെയും മേൽ കിടക്കുന്ന മറവും അവൻ ഈ പർവ്വതത്തിൽ വച്ച് നീക്കും” എന്ന പ്രവചനം (യെശ. 25:7). അപ്പോൾ ഞാൻ ഓർത്തു ഈ രഹസ്യങ്ങൾ ദൈവം എനിക്ക് വെളിപ്പെടുത്തി തന്നതിനാൽ ഞാൻ അത്യന്തം സന്തോഷിക്കുകയും ദൈവത്തെ സ്തുതിക്കുകയും ചെയ്തു.

ശോശപ്പാ നമ്മുടെ കർത്താവിന്റെ കബറിങ്കൽ വെക്കപ്പെട്ട കല്ലിനെ സൂചിപ്പിക്കുന്നുവെന്ന് ഞാൻ ഗ്രഹിച്ചിരുന്നു. ഒപ്പം അത് ദൈവത്തിന്റെ അദൃശ്യാവസ്ഥയെയും മാഹാത്മ്യത്തേയും ചൂണ്ടിക്കാണിക്കുന്നതായിട്ടും അപ്പത്തിന്മേലും വീഞ്ഞിൻമേലും മൂടിയിരിക്കുന്നതിനാൽ, അവമേൽ വിശുദ്ധാത്മാവ് പൊരുത്തി ആവസിക്കുന്നതിനെ സൂചിപ്പിക്കുന്നതായിട്ടും, പഴയനിയമ കാലത്ത് ആ മൂടുപടം നീക്കപ്പെടാത്ത എന്ന വി. പൗലൂസ് ശ്ലീഹായുടെ വ്യാഖ്യാനവും (2 കൊരി. 3:15-16) ഞാൻ ഓർക്കുകയും ശൊശെപ്പാ നീക്കപ്പെടുന്നതോടെ സുവിശേഷ കാലം ആരംഭിച്ച് കാലാന്ത്യത്തിൽ സർവ്വസൃഷ്ടികൾക്കും വെളിപ്പെട്ടിരിക്കുന്ന രക്ഷകന്റെ തിരു അവതാരം ഓർക്കപ്പെടുന്നുവെന്നും ഉൾക്കൊണ്ടു ഈവണ്ണം ധ്യാനിച്ചു നിൽക്കുമ്പോൾ പട്ടക്കാരൻ പദവിയിൽ ഇടതുവശത്തേക്ക് മാറി പടിഞ്ഞാറു ഭാഗത്തേക്ക് തിരിഞ്ഞ് വിശ്വാസികളെ റൂശ്മാ ചെയ്തുകൊണ്ട്: “പിതാവായ ദൈവത്തിന്റെ സ്നേഹവും ഏകപുത്രന്റെ കൃപയും വി. റൂഹായുടെ സംബന്ധവും സഹവാസവും എന്റെ സഹോദരന്മാരെ! നിങ്ങളെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ” എന്ന് ആശീർവദിച്ചപ്പോൾ വി. ത്രിത്വത്തിലെ മൂവരുടെയും സാന്നിധ്യവും നൽവരങ്ങളും (സ്നേഹം, കൃപ, സംബന്ധം) വെളിപ്പെട്ടു. അത് കന്യകയോടുള്ള ഗബ്രിയേലിന്റെ ദൂതുപോലെ (കൃപ ലഭിച്ചവളെ! നിനക്കു സമാധാനം; കർത്താവു നിന്നോടുകൂടെ ഉണ്ട്” - ലൂക്കോ. 1:28) അനുഭവപ്പെട്ടു.




അപ്പോൾ പദവിയിൽ നില്ക്കുന്ന പട്ടക്കാരൻ “ഈ നാഴികയിൽ നാമെല്ലാവരുടെയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും പിതാവായ ദൈവത്തിന്റെ വലതുഭാഗത്ത് നമ്മുടെ മശിഹാതമ്പുരാൻ എഴുന്നള്ളിയിരിക്കുന്ന ഉയരങ്ങളിൽ ആയിരിക്കണം” എന്ന ആഹ്വാനം നൽകുകയും “ഞങ്ങളുടെ ബോധങ്ങളും വിചാരങ്ങളും “ദൈവമായ കർത്താവിങ്കൽ ഇരിക്കുന്നു”വെന്ന് വിശ്വാസികൾ പ്രതിവചിക്കുകയും ചെയ്തു. ‘പരിശുദ്ധൻ, പരിശുദ്ധൻ, പരിശുദ്ധൻ’ ഉയരങ്ങളിൽ ഊശാന’ എന്ന പ്രാർത്ഥനകളാൽ (വെളി. 4:8) അന്തരീക്ഷം മുഖരിതമായി. അവ എന്നെ വീണ്ടും ധ്യാനത്തിലേക്ക് നയിച്ചു.

‘എന്റെ ആത്മാവെ! നീ ദൈവത്തെ സ്തോത്രം ചെയ്യുക. ദാവീദു നിബിയെപ്പോലെ സർവ്വ നേരവും നീ ദൈവത്തെ പുകഴ്ത്തുക’. “കർത്താവിന്

അവന്റെ നാമത്തിന്റെ മഹത്ത്വം കൊടുക്ക; വിശുദ്ധ അലങ്കാരം ധരിച്ചു കർത്താവിനെ നമസ്ക്കരിക്ക" (സങ്കീ. 29:2). സാറാഫുകളെപ്പോലെ വിനയത്തോടെ അവന്റെ മാഹാത്മ്യത്തെ വർണ്ണിക്കുക' എന്നും ധ്യാനിച്ചു.

ഈ ധ്യാനത്തോടെ ഏഴാം അദ്ധ്യായം അവസാനിച്ചു. വി. കുർബ്ബാനയിലെ ഖണ്ഡിപ്പ്, അതിന്റെ പൊരുൾ എന്നിവയാണ് എട്ടാം അദ്ധ്യായത്തിലെ കേന്ദ്ര ഇതിവൃത്തം.

അനന്തരം പട്ടക്കാരൻ 'അപ്പമെടുത്ത് റൂശ്മാ ചെയ്തുകൊണ്ട് സ്തോത്രം ചെയ്തു വാഴ്ത്തി മുറിച്ചു'. അഞ്ചപ്പം കൊണ്ട് ആയ്യായിരം പേരെയും ഏഴപ്പം കൊണ്ട് നാലായിരം പേരെയും പോഷിപ്പിച്ചവൻ പ. ബലിപീഠത്തിലൂടെ ഇന്ന് നമ്മെയും പോഷിപ്പിക്കുന്നു എന്നും 'ലോകാവസാനത്തോളം ഞാൻ നിങ്ങളോടുകൂടെയിരിക്കും' എന്നരുളിയ കർത്താവിന്റെ സജീവ സാന്നിദ്ധ്യം വി. കുർബ്ബാനയിൽ ഉണ്ടെന്നും ഞാൻ അറിഞ്ഞു. അപ്പോൾ പട്ടക്കാരൻ അവ്വണ്ണം തന്നെ കാസായും എടുത്ത് വാഴ്ത്തി സ്തോത്രം ചെയ്തു. അങ്ങനെ തിരുവത്താഴത്തിന്റെ നിത്യമായ അനുഭവം (ലൂക്കോ. 22:19-20) ബലിപീഠത്തിൽ യാഥാർത്ഥ്യമായി തീരുന്നുവെന്ന് മനസ്സിലാക്കി. പഴയനിയമത്തിലെ മൃഗബലികളെ നീക്കി ജീവനുള്ള പെസഹായുടെ മാഹാത്മ്യത്തെ ധ്യാനിക്കുവാൻ ഇടയായതിൽ ഭക്തൻ ഏറെ സന്തോഷിച്ചു. 'സൂര്യരശ്മി വെള്ളത്തിന്മേൽ തട്ടുമ്പോളുണ്ടാകുന്ന വെണ്മപോലെയും, സ്വർണ്ണ താഴിക കുടങ്ങളിന്മേൽ സൂര്യപ്രകാശം പ്രതിബിംബിക്കുമ്പോൾ ഉണ്ടാകുന്ന കാന്തിപോലെയും തന്റെ ഉള്ളം പ്രകാശിതമായി തീരുകയും അതിൽ രഹസ്യങ്ങൾ ഓരോന്നായി വെളിപ്പെട്ടു വരികയും ചെയ്തു.

1. പട്ടക്കാരൻ അപ്പം എടുത്തപ്പോൾ, ആദമിനെ മെനയുവാൻ ഭൂമിയിൽ നിന്നും മണ്ണെടുത്തവനും രണ്ടാമത്തെ ആദാമാകുവാൻ വേണ്ടി കന്യകയിൽ നിന്നും ജഡമെടുത്തവനും ആയ നമ്മുടെ കർത്താവ് തന്റെ അത്ഭുത ശരീരമാകുവാൻ വേണ്ടി അപ്പം എടുത്തു അഥവാ ശരീരം ധരിച്ചു എന്ന് ഓർത്തു.

2. സ്വർഗ്ഗത്തിലേക്ക് പട്ടക്കാരൻ ദൃഷ്ടി ഉയർത്തുന്നതിനെ ഓർത്തപ്പോൾ സകലവും തന്റെ പിതാവിനാൽ തന്നിൽ ഭരമേല്പിക്കപ്പെട്ടിരിക്കുന്നുവെങ്കിലും 'തന്റെ പിതാവിനെ കൂടാതെ യാതൊന്നും ചെയ്യുവാൻ തന്നാൽ കഴിയുകയില്ലാ' എന്നു താൻ സാക്ഷിച്ചതിൻ പ്രകാരം സ്വർഗ്ഗസ്ഥനായ പിതാവിങ്കലേക്ക് അനുമതിക്കും ആശീർവാദത്തിനുമായി സമർപ്പിക്കുന്നു.

3. സ്തോത്രം ചെയ്യുന്നത് ഓർത്തപ്പോൾ അത് കൃതജ്ഞതയുടെ പ്രകാശനമാണെന്നും ഒപ്പം "പിതാവേ! നീ ഇവയെ ജ്ഞാനികളിൽ നിന്നും മറച്ച് പൈതങ്ങൾക്കു വെളിപ്പെടുത്തിയതിനാൽ ഞാൻ നിന്നെ സ്തോത്രം ചെയ്യുന്നു" (മത്താ .11:25) എന്ന കർത്തൃവചനവും ഓർത്തു. അങ്ങിനെ തന്നെ ഈ അപ്പത്തിന്മേൽ തന്റെ ഓർമ്മ കഴിച്ചാൽ തനിക്കു തിരുവിഷ്ടമുണ്ടായതിനാൽ നിന്നെ സ്തോത്രം ചെയ്യുന്നുവെന്നും മനസ്സിലാക്കി.

4. അപ്പത്തെ വാഴ്ത്തുമ്പോൾ അത് പിതാവിന്റെ അനുമതിയാൽ ലോകത്തിനു മുഴുവൻ ആഹാരമായി തീരുവാനുള്ള തന്റെ ശരീരമാകുന്നതിനാൽ "ഇതു എന്റെ ശരീരമാകുന്നു; നിങ്ങൾ ഇതു വാങ്ങി ഭക്ഷിപ്പിൻ' (മത്താ. 26:26; ലൂക്കോ. 22:19; 1 കൊരി. 11:23-26) എന്ന പ്രമാണവും അതിൻ പ്രകാരം അത് എക്കാലത്തും ലോകത്തിന്റെ ഭക്ഷണമായി നിലനില്ക്കുന്നുയെന്നും അറിഞ്ഞു.

5. താൻ അതിനെ ശുദ്ധീകരിച്ചു എന്നതിനാൽ "ഞാൻ നിങ്ങൾക്കുവേണ്ടി എന്നെ തന്നെ ശുദ്ധീകരിക്കുന്നു" (യോഹ. 17:19) എന്ന കർത്താവിന്റെ മൊഴിയും ആകയാൽ തന്റെ തൃക്കയ്യിൽ എടുക്കപ്പെട്ടതും പിതാവിന്റെ അനുമതിയോടെ വാഗ്ദത്തപ്പെട്ടതും തന്റെ ശുദ്ധിയാൽ ശുദ്ധീകരിക്കപ്പെട്ടതുമായ ഈ അപ്പം സ്വർഗ്ഗത്തിൽ നിന്നും ഇറങ്ങിയ അപ്പമായി, ഒരുത്തൻ ഇതു ഭക്ഷിച്ചാൽ മരിക്കാത്ത ആഹാരമായി താൻ ഇതിനെ മുദ്രകുത്തി പൂർണമാക്കി എന്ന രഹസ്യവും ഞാൻ അറിഞ്ഞു.

6. ഞാൻ അതിനെ മറിച്ചു എന്നത് അനേകർ തൃപ്തിയോടും സന്തോഷത്തോടും സമൃദ്ധിയോടും കൂടെ തന്നെ ഭക്ഷിപ്പാൻ വേണ്ടിയാകുന്നു എന്നും മനസ്സിലാക്കി. അങ്ങിനെ 'താൻ ഭക്ഷിക്കപ്പെടുവാനും ജീവന്റെ പുളിപ്പായി തീരുവാനും സ്വയം വെളിപ്പെടുത്തി നമ്മിലേക്ക് ഇറങ്ങി വന്നു എന്ന സത്യം ഞാൻ ഗ്രഹിച്ചു. അഥവാ പട്ടക്കാരൻ കർത്താവിന്റെ ഓർമ്മയ്ക്കായി അപ്പം എടുത്ത് സ്തോത്രം ചെയ്ത് വാഴ്ത്തി ശുദ്ധീകരിച്ച് മുറിക്കുമ്പോൾ ജഡമെടുത്ത കർത്താവ് തന്റെ പിതാവിന്റെ അനുമതിയോടെ തന്റെ ശരീരത്തെ വാഴ്ത്തി ശുദ്ധീകരിച്ച് മുറിച്ച് - ക്രൂശിൽ തറപ്പും മരണവും - വിശ്വാസികളായ തന്റെ ശിഷ്യരെ സർവ്വലോകത്തിനും നൽകുവാൻ ഭരമേല്പിച്ചു എന്നും ഈ കർമ്മങ്ങളിലൂടെ ഉൾക്കൊണ്ടു.

ഈ സംഭവങ്ങൾ വീണ്ടും ആഴമായ ധ്യാനത്തിലേക്ക് ഭക്തനെ നയിച്ചു. എന്തുകൊണ്ടെന്നാൽ കർത്താവ് ഇവിടെ ചെയ്തിരിക്കുന്ന അദ്ഭുതം ബാഹ്യ ഇന്ദ്രിയങ്ങളെക്കൊണ്ടു മാത്രം സങ്കല്പിക്കാവുന്നതല്ല! "പാപങ്ങളെ നീക്കുവാൻ കഴിവില്ലാത്ത കാളകളുടെയും ആട്ടുകൊറ്റന്മാരുടെയും രക്തത്തിനു പകരം" (എബ്രാ. 10:4) സർവ്വ പാപത്തിനും പരിഹാരമായി ദൈവത്തിന്റെ ജീവനുള്ള കുഞ്ഞാട് അറുക്കപ്പെടുന്നതായി ധ്യാനത്തിൽ തെളിഞ്ഞു.

ജീവനുള്ള ദൈവത്തെ സേവിപ്പാൻ നമ്മുടെ മനസ്സാക്ഷിയെ ശുദ്ധീകരിക്കുന്നതു ദൈവപുത്രന്റെ രക്തമാകുന്നു എന്നും നമ്മുടെ കർത്താവിനെ നാം ഭക്ഷിക്കുന്നതായകയാൽ നിശ്ചയമായിട്ടും നമ്മിൽ ജീവനുണ്ടാകും എന്നും ആകയാൽ ഇത് വെറും അപ്പവും വീഞ്ഞുമല്ല; മറിച്ച് പാപങ്ങളുടെ മോചനവും വരുവാനുള്ള ലോകത്തിലെ നിത്യജീവനുമാകുന്നു (യോഹ. 6:54) എന്ന് ഞാൻ അറിയുകയും 'കാണാതെ വിശ്വസിക്കുന്നവർ ഭാഗ്യവാന്മാർ' (യോഹ. 20:29) എന്ന് എണ്ണുകയും ചെയ്തു. അപ്പോൾ ഉവ്വ് കർത്താവേ! ഞാൻ വിശ്വസിക്കുകയും ഏറ്റുപറയുകയും ചെയ്യുന്നു എന്ന് കണ്ണുനീരോടെ ഞാൻ പ്രാർത്ഥിച്ചു പറഞ്ഞു. എന്റെ ശ്രദ്ധ പട്ടക്കാരനിലേക്ക് തിരിഞ്ഞപ്പോൾ "ഇതിനെ എന്റെ ഓർമ്മയ്ക്കായിട്ട് ചെയ്‌വിൻ എന്ന കർത്തൃകല്പന പട്ടക്കാരനിലൂടെ ശ്രവിക്കുകയും ചെയ്തു. അപ്പോൾ പട്ടക്കാരൻ ഇടതു ഭാഗത്തു നിന്നും തവി എടുത്ത് വലഭാഗത്തു വയ്ക്കുകയും ശുശ്രൂഷകൻ ധൂപകലശവുമായി അടുത്തു ചെന്നപ്പോൾ അതിൽ ധൂപവർഗ്ഗം ഇടുകയും ചെയ്തു എന്ന വിവരണത്തോടെ എട്ടാം അദ്ധ്യായം അവവസാനിച്ചു.

തുടർന്നുള്ള പട്ടക്കാരന്റെ പ്രാർത്ഥനകളും അവയുടെ വ്യാഖ്യാനങ്ങളുമാണ് ഒമ്പതാം അദ്ധ്യായത്തിൽ കാണുന്നത്.

അനന്തരം ജനങ്ങൾ എല്ലാവരും "ഞങ്ങളുടെ കർത്താവേ! നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുകയും നിന്റെ ഉയിർത്തെഴുന്നേല്പിനെ ഏറ്റുപറയുകയും നിന്റെ രണ്ടാമത്തെ വരവിനായി ഞങ്ങൾ നോക്കി പാർക്കുകയും ചെയ്യുന്നു" എന്ന പ്രാർത്ഥന ചൊല്ലി. കർത്താവിന്റെ ഓർമ്മയെ പ. സഭ ഇത്രയും അദ്ഭുതമായി കഴിക്കുന്നുണ്ടല്ലോ എന്നോർത്ത് ഏറെ വിസ്മയിച്ചു.

പട്ടക്കാരന്റെ പ്രാർത്ഥനകളിലെല്ലാം മൂന്ന് അടിസ്ഥാന ആവശ്യങ്ങൾ നിറഞ്ഞുനില്ക്കുന്നതായി ശ്രദ്ധിച്ചു.

1. തിരു അവതാര കാലത്തെ സംഭവങ്ങളെക്കുറിച്ചുള്ള സ്മരണ.
2. രക്ഷകന്റെ രണ്ടാമത്തെ വരവിനായുള്ള ആകാംക്ഷ.
3. എല്ലാ ജനങ്ങളും അനുതാപത്തോടെ പശ്ചാത്താപം ചെയ്യണമെന്ന സന്ദേശം.

അപ്പോൾ "എന്റെ ഹൃദയമേ! ഇപ്പോൾ നീ ഉണർവ്വോടെ ഇരിക്ക. പട്ടക്കാരൻ നിനക്കുവേണ്ടി മദ്ധ്യസ്ഥത അണയ്ക്കുന്നു എന്ന് നീ അറിയുക നിന്റെ രക്ഷകന്റെ രക്ഷാകരമായ ജനനം കഷ്ടാനുഭവം, മരണം, പുനരുത്ഥാനം, സ്വർഗ്ഗാരോഹണം തുടങ്ങിയ കാര്യങ്ങൾ നീ എപ്പോഴും ധ്യാനിക്ക. നിനക്കുവേണ്ടിയാണ് നിന്റെ രക്ഷകൻ തന്റെ മനുഷ്യാവതാര വ്യാപാരം നിർവ്വഹിച്ചത് എന്ന് എപ്പോഴും നീ ഓർക്കുക. അപ്പോൾ ഞാൻ കർത്താവേ! നിന്റെ വ്യാപാര സംഗതികളെ ഞാൻ ഓർക്കുന്നു എന്ന് ഏറ്റുപറഞ്ഞു.

"ഗലീലാ മനുഷ്യരെ! നിങ്ങൾ എന്തിന് ആകാശത്തേക്ക് സൂക്ഷിക്കുന്നു? നിങ്ങളിൽനിന്നും എടുക്കപ്പെട്ടവൻ നിങ്ങൾ കണ്ട പ്രകാരം തന്നെ രണ്ടാമതും വരും" (അപ്പോ. 1:11) എന്ന ദൂതന്മാരുടെ സാക്ഷ്യവും പട്ടക്കാരന്റെ പ്രാർത്ഥനയുടെ പൊരുളായി ഞാൻ ഓർത്തു. "അവൻ വന്ന് മുട്ടുമ്പോൾ ഏതു സമയത്തും യജമാനനായി നോക്കിപ്പാർക്കുന്ന ദാസരെപ്പോലെ നാം അതീവ ജാഗ്രതയുള്ളവരായിരിക്കണം" (മത്തായി 24:42) എന്നും തീരുമാനിച്ചു. അത് മണവാളനുവേണ്ടിയുള്ള മണവാട്ടിയുടെ കാത്തിരിപ്പിനു സമം ആകുന്നു. കാത്തിരിപ്പു അവനോടുള്ള സ്നേഹത്തെ കാണിക്കുന്നു.

ഒപ്പം അനുതാപം കൂടാതെ ദൈവകൃപയുടെ വാതിൽ തുറക്കപ്പെടുന്നില്ലാ എന്നതിനാൽ അനുതാപം എപ്പോഴും ജീവിതത്തിന്റെ ഭാഗവും ഭാവവും ആയിരിക്കണമെന്നും ഉറച്ചു. അനുതാപം പാപബോധം നൽകും. ഏറ്റുപറഞ്ഞ് ഉപേക്ഷിക്കുന്നവന് രക്ഷയും സ്വസ്ഥതയും ലഭിക്കും. ആകയാൽ ദൈവത്തോട് നിന്റെ പാപങ്ങളെ ഏറ്റുപറക. അവൻ നിന്നോടു ക്ഷമിക്കും; നിന്നെ അംഗീക

രിക്കും. ആ പാപിയായ സ്ത്രീയുടെ പാപം ക്ഷമിച്ചതും (ലൂക്കോ. 7:47) കള്ളനോട് ക്ഷമിച്ച് അവന് പറുദീസാ നൽകിയതും (ലൂക്കോ. 23:43) സക്കായിയുടെ ഹൃദയത്തിലേക്ക് താൻ എഴുന്നള്ളിയതും (ലൂക്കോ. 19:5), ശീമോന് കൈനീട്ടി കൊടുത്തതുമെല്ലാം ഞാൻ ഓർത്തു. "അനുതപിക്ക അല്ലെങ്കിൽ ഞാൻ വന്നു നിന്റെ കിരീടത്തെ എടുത്തുകളയും" (വെളി. 2:5) എന്ന എഫെസ്യരോടുള്ള വെളിപ്പാടും ഞാൻ ഓർത്തു. അനുതാപമില്ലാത്തവന് വി. കുർബ്ബാനയിൽ സംബന്ധമില്ലാ എന്നും ഞാൻ അറിഞ്ഞു. അപ്പോൾ എന്റെ ശ്രദ്ധ വീണ്ടും വി. മദ്ബഹായിൽ ബലിപീഠത്തിലെ കാര്യങ്ങളിലേക്ക് തിരിഞ്ഞു.

'അനിൻമൊറിയോ' എന്ന പ്രാർത്ഥനയും അതിന്റെ അർത്ഥവും തൂബ്ദേനും അതിന്റെ അർത്ഥവും തുടർന്നുള്ള റൂശ്മായുമാണ് പത്താം അദ്ധ്യായത്തിലെ പ്രതിപാദ്യം.

"കർത്താവെ! എന്നോട് ഉത്തരമരുളണമേ" എന്ന പ്രാർത്ഥന ഉയരങ്ങളിലേക്കു നോക്കി വലതു കൈയിൽ നെഞ്ചിലേക്ക് ചേർത്ത് പട്ടക്കാരൻ അനുതാപത്തോടെയുള്ള ഉയർന്ന ശബ്ദത്തിൽ ഒരു കരച്ചിൽപോലെ മൂന്നു പ്രാവശ്യം ആവർത്തിച്ചു ചൊല്ലുമ്പോൾ എന്റെ ശ്രദ്ധ പൂർണ്ണമായും ആ പ്രാർത്ഥനയിൽ മുഴുകി. അപ്പോൾ ജനങ്ങൾ പ്രതിവാക്യമായി മൂന്നു പ്രാവശ്യം "കർത്താവെ! ഞങ്ങളോടു കരുണ തോന്നണമേ" എന്നർത്ഥമുള്ള കുറിയേലായിസ്സോൻ പ്രാർത്ഥനയും അനുതാപപൂർവ്വം ഉറക്കെ ചൊല്ലി. ഞാൻ അത്യധികം പരിഭ്രമിക്കുകയും വിറയ്ക്കുകയും ചെയ്തു. എന്താണ് പട്ടക്കാരന്റെ ഈ പ്രാർത്ഥനയുടെ പൊരുൾ?

ബാലിന്റെ വിഗ്രഹാരാധനയിൽ നിന്നും ഇസ്രയേൽ ജനതയെ രക്ഷിപ്പാൻ വേണ്ടി ഏലിയാ ദീർഘദർശി കർമ്മേൽ മലമേൽ ബലിപീഠം പണിതതും അതിൽ ബലി അർപ്പിക്കുമ്പോൾ 'കർത്താവെ! എന്നോടു ഉത്തരമരുളണമെ" എന്ന് പ്രാർത്ഥിച്ചതും ഞാൻ ഓർത്തു (1 രാജാ. 18:37). അപ്പോൾ യഹോവയുടെ തീ ഇറങ്ങി ഹോമയാഗവും വിറകും മണ്ണും കൂടെ ദഹിപ്പിച്ചു. തോട്ടിലെ വെള്ളവും വറ്റിപ്പോയി. ജനം എല്ലാം അതുകണ്ട് കവിണ്ണു വീണ്: 'യഹോവ തന്നെ ദൈവം' എന്ന് ആവർത്തിച്ച് കർത്താവിനെ സ്തുതിച്ചു. അപ്പോൾ ഏലിയാവ് ബാലിന്റെ പുരോഹിതന്മാരെ നിഹനിക്കുകയും യഹോവയോടുള്ള ആരാധന പുനഃസ്ഥാപിക്കുകയും ചെയ്തു. ദേശം മഴയാൽ അനുഗ്രഹിക്കപ്പെട്ടു (1 രാജ. 18-ാം അദ്ധ്യായം) (ഏലിയാവ് എന്നാൽ 'എന്റെ ദൈവം യഹോവയാകുന്നു' എന്നർത്ഥം. യഹോവ മോശ മുഖാന്തിരം ഇസ്രയേലിന് നൽകിയ ഒന്നാം പ്രമാണമാണ് ഈ പേര്!)

വി. കുർബ്ബാനയിൽ ദൈവത്തിന്റെ പ. റൂഹാ പൊരുന്നി ആവശിച്ച് അതിനെ ശുദ്ധീകരിക്കുന്ന അവസരത്തിലാണ് ഈ പ്രാർത്ഥന പട്ടക്കാരൻ അർപ്പിക്കുന്നത് എന്നും 'കർത്താവെ! ഞങ്ങളോടു കരുണ തോന്നണമെ' എന്ന പ്രാർത്ഥനയോടെ ബലി അർപ്പിക്കുന്ന സമൂഹവും തന്നോട് ചേരുമ്പോൾ പട്ടക്കാരൻ തന്റെ വലതു കരം ബലിപീഠത്തിൽ നിന്നും ഉയർത്തി മുകളിലേക്ക് നോക്കി ആഘോഷിച്ചുകൊണ്ട് പ. റൂഹാ ഈ അപ്പവീഞ്ഞുകളെ നമ്മുടെ കർത്താവിന്റെ ജീവനുള്ള തിരുശരീരവും രക്തവുമാക്കി പൂർത്തീകരിക്കുമാറാകട്ടെ! എന്ന് പ്രാർത്ഥിക്കുന്നു. എത്ര മനോഹരവും അർത്ഥവത്തായതുമായ കാര്യങ്ങളാണ് ബലിപീഠത്തിൽ സംഭവിക്കുന്നത് എന്ന് ഓർത്ത് ഞാൻ ദൈവത്തെ സ്തുതിച്ചു.

സ്ലീബായിലെ തന്റെ പരമയാഗത്തിലേക്ക് കർത്താവ് പ്രവേശിക്കുന്നതിനു മുമ്പായി നമ്മുടെ കർത്താവ് ഗെത്ത്ശെമന തോട്ടത്തിൽ മൂന്നു തവണ കവിണ്ണു വീണ് പ്രാർത്ഥിച്ചതും തുടർന്ന് ബലിക്കായി തന്നെ ഏല്പിച്ചുകൊടുക്കുന്നതും (മത്താ. 26-ാം അദ്ധ്യായം) എല്ലാം ഈ സന്ദർഭം തന്നെ ഓർമ്മിപ്പിക്കുകയും താൻ ഏറെ മനോവേദനയോടെ പ്രാർത്ഥിക്കുകയും ചെയ്തു.

ഏറെ 'ഭയങ്കരവും ഭ്രമിക്കത്തക്കതുമായ' ഈ സംഭവങ്ങൾക്കൊടുവിൽ പട്ടക്കാരൻ ഒരു സമാപന പ്രാർത്ഥനയും ബലിപീഠത്തിൽ അർപ്പിച്ചു. അപ്പോഴേക്കും ശുശ്രൂഷകൻ ഓരോരുത്തരായി വി. മദ്ബഹായുടെ ഇടതുഭാഗത്ത് ബലിപീഠത്തിന് അഭിമുഖമായി നിന്നുകൊണ്ട് ആറ് പ്രാർത്ഥനകൾ നടത്തുന്നതായി കണ്ടു. ഓരോ പ്രാർത്ഥനാ സമയത്തും പട്ടക്കാരനും തക്സോയിൽ നിന്നും രഹസ്യ പ്രാർത്ഥനകൾ നടത്തിയ ശേഷം ഓരോ പരസ്യ പ്രാർത്ഥനയും നടത്തി.

എന്താണ് ഇവയുടെ അർത്ഥം എന്ന ചിന്തയിൽ ഞാൻ മുഴുകി. ആ പ്രാർത്ഥനകളെ ശ്രദ്ധിച്ചപ്പോൾ അവയിൽ ആദ്യ മൂന്നെണ്ണം ജീവിച്ചിരിക്കുന്ന വിശ്വാസികൾക്കുവേണ്ടിയാണെന്നും, ബാക്കി മൂന്നെണ്ണം വാങ്ങിപ്പോയ വിശ്വാസികൾക്കുവേണ്ടിയാണെന്നും ഗ്രഹിച്ചു. സുറിയാനി ഭാഷയിൽ 'വീണ്ടും വിശ്വാസികളെ' എന്ന് അർത്ഥം വരുന്ന 'തൂബ്ദേൻ' എന്ന വാക്കിലൂടെയാണ് ഈ ആഹ്വാന പ്രാർത്ഥനകൾ ചൊല്ലുന്നത് എന്നതിനാൽ ഈ ആറ് പ്രാർത്ഥനകളും 'തൂബ്ദേൻ' എന്ന് അറിയപ്പെടുന്നുവെന്നും മനസ്സിലാക്കി. ആദ്യത്തെ മൂന്ന് പ്രാർത്ഥനകൾ യഥാക്രമം 'ഇന്നും ഈ ആയുഷ്ക്കാലത്തും' ജീവിച്ചിരുന്ന് നമ്മെ ഭരിക്കുന്ന സഭാപിതാക്കന്മാർ, വിശ്വാസികൾ, ഭരണകർത്താക്കൾ എന്നിവർക്കുവേണ്ടിയും തുടർന്ന് പ. ദൈവമാതാവ്, ശ്ലീഹന്മാർ, സഹദേൻമാർ, പിതാക്കന്മാർ എന്നീ ക്രമത്തിൽ വിശ്വാസികളായ സകല വാങ്ങിപ്പോയവർക്കു വേണ്ടിയുമാണ് എന്നും ഇവരുടെ പ്രാർത്ഥനയും മാദ്ധ്യസ്ഥവും വിശ്വാസസമൂഹത്തിന് എന്നും കോട്ടയും കാവലുമാണെന്നും ആ പ്രാർത്ഥനകൾ ആവർത്തിച്ച് ഓർപ്പിക്കുന്നതായും കണ്ടു. "സകല മനുഷ്യർക്കും സർവ്വ ഭക്തിയോടും ഘനത്തോടും കൂടെ സാവധാനതയും സ്വസ്ഥതയുമുള്ള ജീവനും ലഭിക്കുവാനും വിശേഷാൽ രാജാക്കന്മാരും ഭരണാധികാരികൾക്കുംവേണ്ടി നാം പ്രാർത്ഥനയും യാചനയും പക്ഷവാദവും സ്തോത്രവും ചെയ്യണ"മെന്ന് പ. പൗലൂസ് ശ്ലീഹാ തന്റെ പ്രിയ ശിഷ്യനായ തിമൊഥെയോസിനെ തന്റെ ലേഖനത്തിന്റെ ആമുഖത്തിൽ തന്നെ പ്രാധാന്യത്തോടെ ഓർപ്പിക്കുന്നത് (1 തിമൊ. 2:1-2) പ്രത്യേകം ഓർത്തു.

നമ്മുടെ കർത്താവിന്റെ മഹാപുരോഹിത പ്രാർത്ഥന എന്ന് അറിയപ്പെടുന്ന വി. യോഹന്നാൻ ശ്ലീഹായുടെ സുവിശേഷം പതിനേഴാം അദ്ധ്യായത്തിൽ ഉടനീളം കർത്താവു തന്നെ പിതൃസന്നിധിയിൽ ദൈവത്താൽ തന്നെ ഏല്പിച്ചിട്ടുള്ളവർക്കുവേണ്ടി അപേക്ഷിക്കുകയും (17:9,20) പ്രാർത്ഥിക്കുകയും ചെയ്യുന്ന കാര്യങ്ങളും ഞാൻ ഓർത്തു.

ഈ പ്രാർത്ഥനകളോടൊപ്പം നമുക്കും ആദ്യം മുതൽ ഇന്നയോളം കൂടെ സകല വാങ്ങിപ്പോയവർക്കും ജീവനുള്ളവർക്കും വേണ്ടി പ്രാർത്ഥിക്കുവാൻ അവസരം ലഭിക്കുന്നതും, പ്രത്യേകിച്ച് ഓർക്കപ്പെടുന്നവരുടെ പേരുകൾ എഴുതപ്പെട്ടിരിക്കുന്ന ഗ്രന്ഥത്തിൽ (പ്സർഹായെ) പട്ടക്കാരൻ റൂശ്മാ ചെയ്ത് അവരെ ഓർക്കുകയും ചെയ്യുമ്പോൾ തന്റെ മാതാ-പിതാക്കളെയും മറ്റ് ഉറ്റവരെയും ഓർത്ത് പ്രാർത്ഥിപ്പാനും അവരുടെ സ്മരണയിൽ ദൈവസന്നിധിയിൽ ധ്യാനിക്കുവാനും തനിക്ക് സാധിച്ചു.

അപ്പോൾ പട്ടക്കാരൻ വാങ്ങിപ്പോയ എല്ലാവരേയും ഒരിക്കൽ കൂടെ സ്മരിച്ചുകൊണ്ട് പ്രാർത്ഥിക്കുകയും സകലർക്കും സമാധാനം ആശംസിക്കുകയും ചെയ്ത ശേഷം പടിഞ്ഞാറോട്ട് തിരിച്ച് റൂശ്മാ ചെയ്തുകൊണ്ട് "വലിയവനും നമ്മുടെ രക്ഷിതാവുമായ യേശുമശിഹാ ആയ ദൈവത്തിന്റെ കരുണ എന്റെ സഹോദരങ്ങളെ നിങ്ങൾ എല്ലാവരോടും കൂടെ എന്നേയ്ക്കും ഉണ്ടായിരിക്കട്ടെ' എന്ന് ആശീർവദിച്ചു. അപ്പോൾ "എന്റെ സമാധാനം ഞാൻ നിങ്ങൾക്കു തരുന്നു; അത് ലോകം തരുന്നതുപോലെയല്ല' (യോഹ. 14:27) എന്ന് കർത്താവ് നേരിട്ട് കല്പിക്കുന്നുവെന്ന ബോധ്യം ഉണ്ടായി.

നമ്മുടെ കർത്താവിന്റെ കുരിശുമരണത്തിനു തൊട്ടു മുമ്പായി പറഞ്ഞ ഈ വാക്കുകൾ നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവവും മരണവും വി. കുർബ്ബാനയിൽ പ്രത്യേകം ഓർമ്മപ്പെടുന്നതിന്റെ തൊട്ടുമുമ്പായി കേട്ടപ്പോൾ ആയത് ഹൃദയസ്പൃക്കായി അനുഭവപ്പെട്ടു. ആ ആശീർവാദം പുത്രന്റെ നാമത്തിൽ മാത്രമായത് പുത്രന്റെ മരണത്തിന്റെ അനുസ്മരണത്തിനു തൊട്ടു മുമ്പ് ആകയാൽ ആകുന്നു എന്നും ഉൾക്കൊണ്ടു.

അപ്പോഴേക്കും കർത്താവിന്റെ കുരിശുമരണ സമയത്ത് സംഭവിച്ചതുപോലെ (മത്തായി 27:52) ഭൂമി കുലുങ്ങുന്നതായും പാറകൾ പിളരുന്നതായും ആകാശങ്ങൾ ഇളകി സൂര്യൻ മായുന്നതുപോലെയും മദ്ബഹായിലെ തിരശ്ശീല ഇടത്തുനിന്നും വലത്തോട്ട് നീങ്ങി വി. മദ്ബഹായെ മറച്ചപ്പോൾ ക്രൂശുമരണം കാണുവാൻ ശക്തിയില്ലാതെ സൂര്യൻ മറഞ്ഞ് അന്ധകാരം പ്രകൃതിയിൽ നിറഞ്ഞതായി അനുഭവപ്പെട്ടു.

എത്ര മഹത്വകരമായ കാര്യങ്ങളാണ് വി. കുർബ്ബാനയിൽ അന്തർലീനമായിരിക്കുന്നത് എന്നും പരിശുദ്ധാത്മാവിന്റെ കൃപയിൽ മാത്രമേ ഈ രഹസ്യങ്ങൾ അല്പമെങ്കിലും വെളിപ്പെടുകയുള്ളൂ എന്നും ബോധ്യപ്പെട്ടതിനാൽ ഭക്തൻ അതിനായി വീണ്ടും പ്രാർത്ഥനയോടും ധ്യാനത്തോടും നില്ക്കുന്നതായി രേഖപ്പെടുത്തിക്കൊണ്ട് ഈ അധ്യായം അവസാനിക്കുന്നു.

(തുടരും)


മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ
MALANKARA ORTHODOX SYRIAN CHURCH





# ദാരായിലെ മാർ യൂഹാനോൻ



## ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ്

ഒമ്പതാം നൂറ്റാണ്ടിന്റെ ആദ്യഘട്ടത്തിൽ ജീവിച്ചിരുന്ന മാർ യൂഹാനോന്റെ ജീവചരിത്രത്തെക്കുറിച്ച് നമുക്കു ഒന്നും ലഭ്യമല്ല. തൂർ അബ്ദീനിലെ മർദ്ദീനി നടുത്തുള്ള മാർ ഹാനനീയാ ദയറായിലെ അംഗമായിരുന്ന ഇദ്ദേഹത്തെ തന്റെ ഉറ്റ സ്നേഹിതനും അന്ത്യോഖ്യായിലെ പാത്രിയർക്കീസുമായിരുന്ന മാർ ദീവന്നാസ്യോസ് (818 – 845) ദാരായിലെ മെത്രാപ്പോലീത്തായായി അഭിഷേകം ചെയ്തു. എ. ഡി. 825 –ൽ മാർ യൂഹാനോൻ കാലം ചെയ്തു. മാർ ദീവന്നാസ്യോസ് 837 –ൽ എഴുതിയ സഭാചരിത്രത്തിൽ ഒരു ഭാഗം മാർ യൂഹാനോന്റെ ജീവചരിത്ര സംഗ്രഹമായി തയ്യാറാക്കിയെങ്കിലും അതു നഷ്ടപ്പെട്ടു.

മാർ യൂഹാനോൻ നല്ല ഒരു എഴുത്തുകാരൻ ആയിരുന്നു. അദ്ദേഹത്തിന്റെ പ്രധാന കൃതികൾ താഴെപ്പറയുന്നവയാണ്:

1) നാലു അദ്ധ്യായങ്ങളായി വി. കുർബ്ബാനയുടെ വ്യാഖ്യാനം (= De oblatione) 2) ആത്മാവിനെ (soul) ക്കുറിച്ച് എട്ടു അദ്ധ്യായങ്ങളുള്ള ഒരു പ്രബന്ധം. 3) നാല് അദ്ധ്യായങ്ങളിലായി ശരീരത്തിന്റെ പുനരുത്ഥാനത്തെക്കുറിച്ചുള്ള (Resurrection of the body) പ്രബന്ധം. 4) പൗരോഹിത്യം (Priest hood) സംബന്ധിച്ച് നാലദ്ധ്യായങ്ങൾ ഉള്ള പ്രബന്ധം. 5) സ്വർഗ്ഗീയ അധികാരശ്രേണി, സഭാ അധികാരശ്രേണി (Celestial and Ecclesiastical Hierarchies) എന്നിവയെക്കുറിച്ചു അരയോപകയിലെ മാർ ദിവന്നാസ്യോസ് എഴുതിയ പ്രബന്ധത്തിന്റെ വ്യാഖ്യാനം.

6) പറുദീസായെക്കുറിച്ചുള്ള പ്രബന്ധം. 7) സൃഷ്ടിയേക്കുറിച്ചുള്ള പ്രഭാഷണം. 8) വേദവിപരീതങ്ങൾക്കും വേദവിപരീതികൾക്കും എതിരായി. 9) യേശുക്രിസ്തുവിന്റെ പുനരുത്ഥാനവും പെന്തക്കോസ്തിയും.

10) മനുഷ്യ രക്ഷയെക്കുറിച്ചുള്ള പ്രബന്ധം. 11) പിശാചുക്കളെക്കുറിച്ച്. 12) സ്ലീബാ കണ്ടെടുത്തതിനെക്കുറിച്ച്. 13) ക്രിസ്ത്യാനികളുടെ വിശ്വാസ പ്രഖ്യാപനങ്ങളെക്കുറിച്ച്. 14) ഒരു വി. കുർബ്ബാന അനാഫൂറായുടെ കർതൃത്വവും മാർ യൂഹാനോന്റെ പേരിൽ ആരോപിക്കപ്പെട്ടിട്ടുണ്ട്.

ഇത്രയും കൃതികൾ ദാരായിലെ മാർ യൂഹാനോന്റേതായിട്ടുണ്ടെങ്കിലും De oblatione (വി. കുർബ്ബാനയുടെ വ്യാഖ്യാനം) മാത്രമേ പ്രസിദ്ധീകരിക്കപ്പെട്ടിട്ടുള്ളൂ.*

### വി. കുർബ്ബാനയുടെ വ്യാഖ്യാനത്തിലെ ചില ആശയങ്ങൾ

**1. ഒരുക്കം**

കശീശ്ശായോ ശെമ്മാശ്ശനോ വി. കുർബ്ബാനയ്ക്കുവേണ്ടി മദ്ബഹായിൽ പ്രവേശിക്കുന്നതിനു മുമ്പ് രാത്രിയിൽ ഉണ്ടാകാവുന്ന ഇന്ദ്രിയ വിഷയകമായതും സ്പഷ്ടമായതും ആത്മപരമായതുമായ സർവ്വ മലിനതകളിൽ നിന്നും അവർ ശുദ്ധീകരണം പ്രാപിച്ചിരിക്കണം. ശരീരത്തിന്റെയും ആത്മാവിന്റെയും വിശുദ്ധി കാത്തുസൂക്ഷിക്കത്തക്ക രീതിയിൽ അവർ ജാഗ്രത പാലിക്കണം. ആത്മാവിന് മലിനത വരുത്തുന്ന ദുഷ്ടവിചാരങ്ങൾക്കു കടിഞ്ഞാണിടണം. അശുദ്ധാത്മ ചിന്തയിൽ വി. മദ്ബഹായിൽ പ്രവേശിച്ചാൽ അതു അവരുടെ ശരീരത്തിന്റെയും ആത്മാവിന്റെയും ശിക്ഷയ്ക്കും പ്രതികാരത്തിനുമായി ഭവിയ്ക്കും എന്നവർ മനസ്സിലാക്കണം. ദൈവാലയം അശുദ്ധമാക്കുന്നവനെ ദൈവം നശിപ്പിക്കും (1 കൊരി. 3:17) എന്ന സത്യം അവർ അറിഞ്ഞുകൊള്ളണം. പുരോഹിതന്മാരോ ശെമ്മാശ്ശന്മാരോ വി. ബലിപീഠത്തിങ്കലേക്ക് തങ്ങളുടെ വിളിയുടെ വിശുദ്ധി മനസ്സിലാക്കി പ്രവേശിച്ചില്ലെങ്കിൽ അവർ പരിശുദ്ധ സഭാ മക്കളിലേക്ക് ശാപവും ശിക്ഷയും പ്രവഹിപ്പിക്കുന്നവരാണെന്നു കരുതണം. കാരണം തങ്ങളുടെ അശുദ്ധി മൂലം ദൈവകൃപയെ സ്വീകരിക്കുവാനോ ദൈവശിക്ഷയെ തടയുവാനോ അവർക്കു കഴിയാതെ വരും.

**2. വസ്ത്രധാരണം**

പഴയ വസ്ത്രം മാറി പുതിയ വി. കുർബ്ബാന വസ്ത്രം ധരിക്കുന്നത്: ലൗകികമായ കാര്യങ്ങളിൽ നിന്നും പദാർത്ഥമയമായവയിൽ നിന്നും തങ്ങൾ പൂർണ്ണമായും വേർപെട്ടു മാറുന്നുവെന്നും മാലാഖമാരെപ്പോലെ വെൺമയുള്ളതും വിശുദ്ധവുമായ വസ്ത്രം ധരിച്ചുകൊണ്ടു അനശ്വരതയും പരിമിതിയില്ലായ്മയുടെ അവസ്ഥയുമൊക്കെ പ്രാപിക്കുകയാണെന്നും മാർ യൂഹാനോൻ വ്യാഖാനിക്കുന്നു. കഷ്ടതയില്ലാത്തവനായ ദൈവത്തിന്റെ വാസസ്ഥലമാണ് വി. മദ്ബഹാ. അവിടെ പദാർത്ഥമയനായ മനുഷ്യൻ ശരീരിയല്ലാത്ത ദൈവത്തെ ആരാധിക്കുവാൻ തക്കവണ്ണം ശുശ്രൂഷകൻ ആ നിലയിലേക്ക് വളരണം.

**3. ദേവാലയത്തെ മൂന്ന് ഭാഗങ്ങളായി തിരിച്ചിരിക്കുന്നു**

മദ്ബഹാ, കെസ്ത്രോമോ, ഹൈക്കല. കെസ്ത്രോമാ മദ്ബഹായ്ക്കും ഹൈക്കലായ്ക്കും മദ്ധ്യത്തിലായി ഹൈക്കലായ്ക്ക് ഒരു പടി മുകളിലായി ഉള്ള സ്ഥലമാണ്. മോശ സ്ഥാപിച്ച കൂടാരത്തിൽ ബലിയർപ്പണത്തിനുള്ള വിശുദ്ധതകളുടെ വിശുദ്ധ സ്ഥലം, ശുശ്രൂഷകർക്ക് നിൽക്കാനുള്ള ഇടത്താവളം അവയ്ക്ക് വലംവച്ചുകൊണ്ട് ജനത്തിന് നിൽക്കാനുള്ള സദസ്സ് എന്നിങ്ങനെ മൂന്ന് ഭാഗങ്ങൾ ഉണ്ടായിരുന്നു. ഇവ മൂന്നും പ്രത്യേകമായി മൂന്നു പരിശുദ്ധാത്മ ദാനങ്ങളുടെ അടയാളമാണ്: പൂർണ്ണത (Perfection), പ്രകാശം (Illumination), വിശുദ്ധി (Purity).

**4. മദ്ബഹായിലെ അൾത്താര തടികൊണ്ടുള്ളതായിരിക്കണം**

ഇസ്രായേൽ മക്കളുടെ ദേവാലയത്തിനുൾവശവും തടിയായിരുന്നു. പക്ഷേ, തടിയെ സ്വർണ്ണംകൊണ്ട് പൊതിഞ്ഞിരുന്നു. സ്വർണ്ണവും തടിയും മനുഷ്യത്വവും ദൈവത്വവും തമ്മിലുള്ള യോജിപ്പ് (Unity) എടുത്തുകാട്ടുന്നു. അൾത്താരയിലെ സ്വർണ്ണംകൊണ്ട് അകവും പുറവും പൊതിഞ്ഞിരിക്കുന്ന പെട്ടകം (Ark) ദൈവമാതാവായ മറിയാമിനെ പ്രതിനിധീകരിക്കുന്നു. തടികൊണ്ടുള്ള അൾത്താരയിൽ സമർപ്പിക്കുന്ന വചനമാം ദൈവത്തിന്റെ ശരീരം സർവ്വപാപങ്ങളെയും നിയമവിരുദ്ധമായ സർവ്വതിനെയും നശിപ്പിച്ചുകളയുന്നു.

**5. മദ്ബഹായിൽ നിൽക്കുന്ന പുരോഹിതന്മാരും ശെമ്മാശന്മാരും**

ഇവർ ദൈവത്തെ ചുറ്റിനിന്നു ശുശ്രൂഷിക്കുന്ന സ്വർഗ്ഗീയ സൈന്യങ്ങൾക്ക് തുല്യരാണ്. ബലി അർപ്പിക്കുന്ന പുരോഹിതൻ യേശുക്രിസ്തുവിന്റെ പ്രതിനിധിയും തന്റെ ചുറ്റും നിന്നു ശുശ്രൂഷയിൽ സഹായിക്കുന്ന വൈദികരും ശുശ്രൂഷകരും ഗത്സമനയിൽ കർത്താവിനെ ധൈര്യപ്പെടുത്തിയ മാലാഖയുടെ പ്രതിനിധികളും ആകുന്നു.

**6. മദ്ബഹാ പറുദീസായുടെ പ്രതീകമാണ്**

അതു ഇന്ദ്രിയ ഗോചരമല്ല. ബോധവിചാരമണ്ഡലങ്ങൾക്കതീതമായി ആത്മീയതലത്തിൽ നിൽക്കുന്ന അവസ്ഥയാണ് ഈ പറുദീസായുടെ അനുഭവം. മദ്ബഹായിലെ തബലീത്തായ്ക്ക് ആവരണം ഉണ്ടായിരിക്കണം. അതു മോശയുടെ മുഖത്തു മൂടുപടം ഇട്ടതിനെ പ്രതീകാത്മകമാക്കുന്നു. (പുറ. 34:29 – 35; 2 കൊരി 3:13 – 16). സീനായ് പർവ്വതത്തിൽ വച്ചു പരിശുദ്ധാത്മ ദാനങ്ങളാൽ മോശയുടെ മുഖം പ്രകാശിതമാകുകയും അവന്റെ അത്ര വിശുദ്ധിയോ ലാളിത്യമോ ഇല്ലാതിരുന്ന ഇസ്രായേൽ മക്കൾക്ക് അവന്റെ മുഖത്തേക്കു നോക്കുവാൻ പ്രയാസമാകുകയും ചെയ്തു. ഇതേ അർത്ഥത്തിൽ തന്നെ കളങ്കമോ ദുഷ്ചിന്തകളോ ഉള്ള ജനം കാണാതിരിക്കത്തക്കവണ്ണം പരിശുദ്ധ സഭ തബലീത്തായും ആവരണം കൊണ്ട് മൂടിയിരിക്കണം (ഇവിടെ തബലീത്തായുടെ മുകളിലുള്ള ആവരണം വിരിക്കൂട്ടം ആകാനാണ് സാദ്ധ്യത). തബലീത്തായുടെ പുറത്തു ആവരണത്തിനു മുകളിലായി വയ്ക്കുന്ന കാസായും പീലാസയും ദൈവത്തിനു മഹത്വവും വിശുദ്ധിയും പ്രഘോഷിക്കുന്ന അത്യുന്നത സ്വർഗീയശക്തികളുടെ പ്രതീകങ്ങളാണ്. പീലാസയിൽ വയ്ക്കുന്ന തെരഞ്ഞെടുക്കപ്പെട്ട അപ്പങ്ങൾ ഓരോന്നും പല കണികകളായി വിഭജിച്ചിട്ടുണ്ട്. ഇത് തന്റെ തെരഞ്ഞെടുക്കപ്പെട്ട ജനത്തിനു ദൈവം നൽകുന്ന വിശുദ്ധ വാസസ്ഥലങ്ങളെ

ചിത്രീകരിക്കുന്നു. ഓരോ അപ്പത്തിലുമുള്ള റൂശ്മാകൾ ഓരോരുവനും അവനവന്റെ ജോലി അനുസരിച്ചു ദൈവം തന്റെ നീതിയാൽ നൽകുന്ന ദാനത്തെ എടുത്തുകാട്ടുന്നു. കാസായിലുള്ള വീഞ്ഞ് ദൈവംതന്റെ നല്ലവരായ മക്കൾക്ക് നൽകുന്ന സന്തോഷത്തിന്റെയും നന്മയുടെയും അടയാളമാണ്.

**7. ശോശാപ്പായുടെ അർത്ഥം**

ശോശാപ്പായ്ക്ക് 'അനാഫോറ' എന്ന പദമാണ് മാർ യൂഹാനോൻ ഉപയോഗിച്ചിരിക്കുന്നത്. ശോശാപ്പയ്ക്ക് പല അർത്ഥങ്ങളുണ്ട്. i) ദൈവം നടപ്പിൽ വരുത്തിയ രക്ഷാപദ്ധതിയുടെ പഴയനിയമ നിഴലുകൾ ഇവിടെ സൂചിപ്പിക്കുന്നു. കൂടാതെ ദാവീദിന്റെ വചനങ്ങൾ ഇവിടെ നിവർത്തിയാകുന്നു: "അവൻ അന്ധകാരത്തെ തന്റെ മറവും ജലതമസ്സിനെയും ആകാശമേഘങ്ങളെയും തനിക്കു ചുറ്റും കൂടാരവുമാക്കി" (സങ്കീർത്തനങ്ങൾ 118:11). ഇവിടെ അന്ധകാരം എന്നതു വചനമാം ദൈവമായ ക്രിസ്തുവിന്റെ മനുഷ്യത്വവും ദൈവത്വവും തമ്മിലുള്ള യോജിപ്പിന്റെ രഹസ്യങ്ങളെ അറിയുവാൻ കഴിയാത്ത മനുഷ്യന്റെ അറിവില്ലായ്മയാണ് സൂചിപ്പിക്കുന്നത്. ii) അപ്പവീഞ്ഞുകൾ തിരുശരീരരക്തങ്ങളായി മാറുന്ന വലിയ രഹസ്യം മനസ്സിലാക്കാനുള്ള കഴിവ് മനുഷ്യനില്ലെന്നു ശോശാപ്പാ സൂചിപ്പിക്കുന്നു. iii) മറഞ്ഞിരുന്ന പരിശുദ്ധ റൂഹാ കർത്താവിന്റെ മാമോദീസാ സമയത്തു യോർദ്ദാനിൽ പ്രാവിന്റെ രൂപത്തിൽ വെളിപ്പെട്ട സത്യം ശോശാപ്പ സൂചിപ്പിക്കുന്നു.

iv) കർത്താവിന്റെ കബറിടത്തിന്റെ വാതിലിലെ വലിയ കല്ലിനെ ശോശപ്പാ സൂചിപ്പിക്കുന്നു.

ശോശപ്പായുടെ ആഘോഷവും അതിനോടു ചേർന്ന പ്രാർത്ഥനയും നൽകുന്ന ചില അർത്ഥങ്ങൾ:

1. ദൈവം സർവ്വത്തിന്റെയും സൃഷ്ടാവും സർവ്വത്തെയും നിയന്ത്രിക്കുന്നവനുമാകുന്നു. സൃഷ്ടാവായ ദൈവം വി. ത്രിത്വമാകുന്നു. പിതാവും പുത്രനും പരിശുദ്ധ റൂഹായുമാകുന്ന മൂന്നു ആളത്വങ്ങളും സാരാംശത്തിൽ ഒന്നായിരിക്കുന്നതും നിത്യതയിലുള്ളതും ആകുന്നു. ശോശപ്പാ മൂന്നു പ്രാവശ്യം ഉയർത്തുകയും മൂന്നു പ്രാവശ്യം കാസാ - പീലാസായ്ക്കു ചുറ്റും കറക്കുകയും ചെയ്യുന്നതു പിതാവു - പുത്ര - പരിശുദ്ധ റൂഹായാകുന്ന ത്രിത്വത്തിന്റെ സൂചനയും സർവ്വലോകങ്ങളും പ. ത്രിത്വത്തോടു ബന്ധിക്കപ്പെടുന്നതിന്റെ അടയാളവുമാണ്. ii) മനുഷ്യന്റെ ബലഹീനതയും ദൈവത്തിന്റെ അപ്രമാദിത്വവും അംഗീകരിക്കാനുള്ള ആഹ്വാനം പ്രാർത്ഥന നൽകുന്നുണ്ട്.

**8. വേദവായനകളുടെ അർത്ഥം**

പഴയനിയമ വായനകൾ വചനമാം ദൈവത്തിന്റെ മനുഷ്യാവതാരത്തിനു വേണ്ടി കാത്തിരുന്ന പ്രവാചകന്മാരുടെയും പൂർവ്വീകരുടെയും പരിശ്രമങ്ങളും കണ്ണുനീരും എടുത്തുകാട്ടുന്നു. ശത്രുവിൽ നിന്നു തന്റെ ജനത്തെ രക്ഷിക്കുവാൻ ദൈവം തന്നെ വരണമേ എന്നു പ്രവാചകന്മാർ മനുഷ്യ വർഗ്ഗത്തിനു വേണ്ടി പ്രാർത്ഥിച്ച അനുഭവത്തിൽ വിശ്വാസികൾ പങ്കുചേരുന്നു. സുവിശേഷ ഭാഗങ്ങൾ വായിക്കുന്നതു മനുഷ്യന്റെ രക്ഷയ്ക്കുവേണ്ടി ദൈവപുത്രൻ മനുഷ്യാവതാരത്തിലൂടെ നടപ്പിലാക്കിയ പദ്ധതികളിൽ വിശ്വാസികൾ സജീവമായി പങ്കുചേരുന്നതിനു വേണ്ടിയാണ്.

**9. തിരശ്ശീലയുടെ അർത്ഥം**

തിരശീല അർത്ഥമാക്കുന്നതു ദൈവവും സകല സ്വർഗ്ഗീയ ഗണങ്ങളും തമ്മിൽ വ്യത്യാസവും വിടവും ഉണ്ടെന്നു മനസ്സിലാക്കുവാനാണ്. വി. കുർബ്ബാനയുടെ ഖണ്ഡിപ്പിന്റെ സമയത്തു തിരശ്ശീലകൊണ്ടു മറയ്ക്കുന്നതിനു കാരണം: ഖണ്ഡിപ്പ് യേശുക്രിസ്തുവിന്റെ ക്രൂശിലെ മരണം ഇവിടെ പ്രതീകാത്മകമാക്കുന്നു. മാലാഖമാർക്കോ സ്വർഗ്ഗീയ ഗണങ്ങൾക്കോ ദൈവം തന്റെ ജനത്തിൽ കഷ്ടതയനുഭവിക്കുന്നതു സഹിയ്ക്കുവാൻ കഴിയാത്തതായതുകൊണ്ടു ക്രൂശീകരണ സമയത്തു സൂര്യനെ മറച്ചുകൊണ്ടു അന്ധകാരം സൃഷ്ടിച്ചതാണ് തിരശ്ശീല ഇടുന്നതുകൊണ്ടു വിശദീകരിക്കപ്പെടുന്നത്.

**10. വിശ്വാസ പ്രമാണത്തിന്റെ വ്യാഖ്യാനം**

അറിയൂസ്, മക്കദോന്യോസ്, അപ്പോള്ളിനാറിയൂസ്, സബല്ലിയൂസ്, നെസ്തോറിയോസ്, യൗത്തിക്കോസ് തുടങ്ങിയ വേദവിപരീതികളെ തള്ളിക്കളയുകയും നിഖ്യായിലും കുസ്തന്തീനോസ്പോലിസിലും എഫേസൂസിലും വച്ചുണ്ടായ പരിശുദ്ധ സുന്നഹദോസുകളിൽ രൂപംകൊണ്ട വിശ്വാസപ്രമാണത്തെ ഏറ്റുപറയുകയും ചെയ്യണമെന്നു ജനത്തെ പ്രബോധിപ്പിച്ചശേഷം നിഖ്യാവിശ്വാസ പ്രമാണത്തിന്റെ വിശദമായ ഒരു വ്യാഖ്യാനം മാർ യൂഹാനോൻ നൽകുന്നു.

ദൈവം ഏകാന്തനാണെന്നും ഏകനായ ദൈവം പിതാവും പുത്രനും പരിശുദ്ധ റൂഹായുമായ വി. ത്രിത്വമാണെന്നും വി. ത്രിത്വത്തെ മാത്രമേ ആരാധിക്കാവൂ എന്നും അദ്ദേഹം ഊന്നൽ നൽകി ആവർത്തിച്ചു പറയുന്നുണ്ട്. പുത്രൻ പിതാവിൽ നിന്നു ജനിച്ചവനും പരിശുദ്ധ റൂഹാ പിതാവിൽ നിന്നു പുറപ്പെടുന്നവനും പിതാവിനോടും പുത്രനോടും കൂടെ വന്ദിക്കപ്പെടുന്നവനും സ്തുതിക്കപ്പെടുന്നവനും ആകുന്നു. പുത്രൻ ആളത്വപരമായി പിതാവിൽ നിന്നു വ്യത്യസ്തനാണെങ്കിലും സാരാംശത്തിൽ പിതാവിനോടു സമനാണ്. അതുപോലെ തന്നെ പരിശുദ്ധ റൂഹായും ആളത്തപരമായി പിതാവിൽ നിന്നും പുത്രനിൽ നിന്നും വ്യത്യസ്തനാണെങ്കിലും സാരാംശത്തിൽ പിതാവിനോടും പുത്രനോടും സമനായിരിക്കുന്നു. പിതാവോ പുത്രനോ പരിശുദ്ധ റൂഹായോ ഇല്ലാതിരിക്കുന്ന ഏതെങ്കിലും സമയമോ കാലമോ ഇല്ല. പുത്രൻ കാലത്തിനധീനമായി നിത്യതയിൽ പിതാവിൽ നിന്നു ജനിച്ചവനാണ്. എന്നാൽ അവൻ മനുഷ്യരക്ഷയ്ക്കു വേണ്ടി കാലത്തികവിൽ പ. കന്യകമറിയാമിൽ നിന്നു പ. റൂഹാ മൂലം ശരീരം എടുത്തു ഭൂമിയിൽ മനുഷ്യനായി ജനിച്ചു. ആകയാൽ അവൻ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനുമാണ്. യേശുക്രിസ്തുവിന്റെ ജനനവും മരണവും കബറടക്കവും ഉയിർപ്പും ഒന്നും മായയല്ല; അവ മനുഷ്യരക്ഷയ്ക്കുവേണ്ടി കാലത്തിൽ ഉണ്ടായ യാഥാർത്ഥ്യങ്ങളാണ് (മായാസിദ്ധാന്തത്തെ എതിർത്തു അതിനെ തള്ളിക്കളയുവാൻ മാർ യൂഹാനോൻ പ്രത്യേകമായി ജനത്തെ പ്രബോധിപ്പിക്കുന്നുണ്ട്).

ഇവ കൂടാതെ ത്രിത്വനാമത്തിലുള്ള വാഴ്വ്, സ്തുതിവാക്യങ്ങൾ, യെശയ്യായുടെ ദർശനം (യെശയ്യ 6 sanctus) അപ്പവീഞ്ഞുകൾ വാഴ്ത്തുന്നത്, പ. റൂഹായുടെ വരവിനുവേണ്ടിയുള്ള പ്രാർത്ഥന, തുബ്ദേൻ, കർതൃപ്രാർത്ഥന തുടങ്ങി പല കാര്യങ്ങളുടേയും ലഘു വ്യാഖ്യാനം മാർ യൂഹാനോൻ നൽകുന്നുണ്ട്. സഭയുടെ അടിസ്ഥാന വിശ്വാസ സത്യങ്ങൾ, ആരാധന, പ്രധാന കാനോനാകൾ തുടങ്ങി പല കാര്യങ്ങളും അറിയുവാൻ മാർ യൂഹാനോന്റെ കൃതികൾ നമ്മെ സഹായിക്കുന്നു.

◆

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

**മാർത്തോമൻ പൈതൃക കലാ-സാഹിത്യ-വൈജ്ഞാനിക മത്സര വിജയികൾ**

**പരിചമുട്ട്**

ഒന്നാം സ്ഥാനം
എംജിഎം ഹയർസെക്കൻഡറി സ്കൂൾ, തിരുവല്ല
രണ്ടാം സ്ഥാനം
മാന്തളിർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി
A ഗ്രേഡ്
ഇടുക്കി സെൻ മേരീസ് ഓർത്തഡോക്സ് പള്ളി
A ഗ്രേഡ്
സെന്റ് ജോൺസ് ഓർത്തഡോക്സ് പള്ളി പാമ്പാടി

**മാർഗംകളി**

ഒന്നാം സ്ഥാനം
കുണ്ടറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയപള്ളി
രണ്ടാം സ്ഥാനം
കുന്നക്കുരുടി സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി
A ഗ്രേഡ്
സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി, മീനടം

**Quiz**

ഒന്നാം സ്ഥാനം
കാരിച്ചാൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം
ഡോക്ടർ ബിജു തോമസ്, ഷീബ മാത്യുസ്
രണ്ടാം സ്ഥാനം
തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം
വർഗീസ് ജോൺ, ഐറിൻ ഫന്ന
മൂന്നാം സ്ഥാനം
വെട്ടിക്കുന്നേൽ സെൻറ് ജോർജ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം
ഡെറിൻ രാജു ,അബിൻ രാജു

**ഉപന്യാസം / മലയാളം**

ഒന്നാം സ്ഥാനം
അനീഷ് ബാബു, സെന്റ് മേരിസ് ഹരിപ്പാട്
രണ്ടാം സ്ഥാനം
ഡോ. ബിജു തോമസ്, സെന്റ് ജോർജ് കാരിച്ചാൽ

**ഉപന്യാസം (ഇംഗ്ലീഷ്)**

1st
DR. ABRAHAM VARGHESE
St. Thomas Orthodox Catholicate Church Kadapra Mannar
2nd
Alwin Reju
St. Peter's Orthodox Valiyapalli, Kizhavalloor

**പ്രബന്ധ രചന**

Outstanding Grade
Rev. Fr. Tijo Kuriakose Ankamaly

**Special Prizes For Excellence**

Annie George, Niranam
Anish Babu, Mavelikkara
Dn.Tom C Varghese, Niranam
Suby S Thomas, Mavelikkara
Simi Daniel, Thumpamon

പുസ്തകം

# “അവൻ ലോകത്തിൽ ഉണ്ടായിരുന്നു... ലോകമോ അവനെ അറിഞ്ഞില്ല”

## ഫാ. ഡോ. ജേക്കബ് കുര്യൻ

യേശുക്രിസ്തുവിനെക്കുറിച്ച് വിശുദ്ധ യോഹന്നാൻ നൽകുന്ന ഈ സാക്ഷ്യം, യേശുക്രിസ്തുവിന്റെ യഥാർത്ഥ ശിഷ്യരെക്കുറിച്ചും അന്വർത്ഥമാണ്. “കുട്ടിച്ചൻ” എന്ന തറക്കുന്നേൽ ടി. പി. ജോർജുകുട്ടിയെക്കുറിച്ച് അങ്ങനെ തന്നെയേ പറയാൻ കഴിയൂ. വേദഭാഷയിൽ അങ്ങനെ പറയുമ്പോൾ, ചലച്ചിത്രഭാഷയിൽ ഇങ്ങനെയും പറയാമെന്നു തോന്നുന്നു: ‘വ്യത്യസ്തനാമൊരു .... കുട്ടിച്ചൻ സാറിനെ സത്യത്തിലാരും തിരിച്ചറിഞ്ഞില്ല.” അക്ഷരാർത്ഥത്തിൽ, “ആരും തിരിച്ചറിഞ്ഞില്ല” എന്നത് സത്യമല്ല താനും. പാടത്തുമാപ്പിള കുടുംബാംഗവും കഴിഞ്ഞ തലമുറയിൽ അറിയപ്പെട്ട രാഷ്ട്രീയ നേതാവും പൊതുപ്രവർത്തകനുമായിരുന്ന തറക്കുന്നേൽ പാപ്പച്ചായൻ എന്ന ഫീലിപ്പോസിന്റെ പുത്രനും, റബർ ബോർഡ് അംഗവും, ന്യൂനപക്ഷമോർച്ച കോട്ടയം ജില്ലാ സെക്രട്ടറിയും, കോത്തല സെഹിയോൻ ഓർത്തഡോക്സ് പള്ളി മുൻ സെക്രട്ടറിയും, ദീർഘകാല സണ്ടേസ്കൂൾ അധ്യാപകനും, കോത്തല ആർ.പി.എസ്. പ്രസിഡന്റും, കോത്തല നാഷണൽ റീഡിംഗ് റൂം സെക്രട്ടറിയും, എഴുത്തുകാരനും, പുസ്തകപ്രസാധകനും, സാമൂഹ്യപ്രവർത്തകനും ഒക്കെ ആയിരുന്ന ടി. പി. ജോർജുകുട്ടിയെന്ന വ്യക്തിയെ അദ്ദേഹം തിരശീലക്കപ്പുറം കടന്നിട്ടും നാമൊക്കെ തിരിച്ചറിയുവാൻ ഇനിയും ഒത്തിരിയുണ്ടെന്നതാണ് സത്യം.

അതുകൊണ്ടുതന്നെ, ഈ ഗ്രന്ഥത്തിൽ ശ്രീ. വി. ജി. രാമചന്ദ്രൻ നായർ കുട്ടിച്ചനെക്കുറിച്ച് വാക്കുകൾകൊണ്ട് വരയ്ക്കുന്ന ഒരു ചിത്രം എന്നെ വളരെ ആകർഷിച്ചു:

> “തനതായ ഒരു ശൈലിയിൽ മുണ്ടുമടക്കിക്കുത്തി, തലയല്പം ചെരിച്ച്, ചുണ്ടിന്റെ കോണിൽ ഒളിപ്പിച്ച ഒരു ചെറുചിരിയോടെയുള്ള ആ വരവോ, നർമ്മം കലർത്തിയുള്ള ആ സംഭാഷണമോ, അക്ഷരങ്ങളുടെ കൂട്ടുകാരനെന്നോ, മികച്ച സംഘാടകനെന്നോ, മർമ്മമറിഞ്ഞ് പ്രഹരിക്കുവാൻ ചാണക്യനീതി സ്വായത്തമാക്കിയ രാഷ്ട്രീയക്കാരനെന്നോ, സമുദായത്തിന്റെ വളർച്ചയ്ക്കായി ചിന്തിക്കുകയും പ്രവർത്തിക്കുകയും, പ്രവർത്തിപ്പിക്കുകയും ചെയ്ത ഇടവകക്കാരനെന്നോ, നിർണ്ണായകഘട്ടങ്ങളിൽ കടുത്ത നിലപാടുകൾ എടുക്കുകയും എടുപ്പിക്കുകയും ചെയ്ത കൂർമ്മബുദ്ധിയെന്നോ, എഴുത്തുകാരനെന്നോ, പ്രസാധകനെന്നോ, പത്രാധിപരെന്നോ, കർഷകമിത്രമെന്നോ, നാഷണൽ റീഡിംഗ് റൂമിന് ജീവവായുവേകി നിലനിർത്തിയവനെന്നോ, ഏതു വിശേഷണവും താങ്കൾക്ക് ചേരുമല്ലോ.”

കുട്ടിച്ചന്റെ വ്യക്തിത്വസിദ്ധികളെക്കുറിച്ച് ഈ ഗ്രന്ഥത്തിൽ പലരും എഴുതിയിട്ടുള്ളത് നമ്മെ അമ്പരപ്പിക്കുന്ന വസ്തുതകളാണ്. അവയിൽ ശ്രീ. ഫിലിപ്പോസ് ഏബ്രഹാം നടത്തുന്ന നിരീക്ഷണങ്ങളിൽ നിന്ന് ഒരു ഖണ്ഡിക ഇവിടെ ഉദ്ധരിക്കാതിരിക്കാൻ കഴിയുന്നില്ല:

> “കുട്ടിച്ചൻ തന്റെ കൂടെ കൂടുന്നവരോട് ഒപ്പം നടക്കുകയും, അവരുടെ ബലവും ബലഹീനതയും മനസ്സിലാക്കുകയും, കഴിവും, അഭിരുചികളും തിരിച്ചറിഞ്ഞ് സാന്ത്വനവും, പ്രോത്സാഹനവും നൽകുകയും ചെയ്യുന്നതിൽ ജാഗരൂകനായിരുന്നു. സുഹൃത്തുക്കളുടെ സന്തോഷത്തിന്റെയും സങ്കടത്തിന്റെയും താളുകൾപോലും ഹൃദിസ്ഥമാക്കിയിരുന്നു. തന്റെ ഓരോ സൗഹൃദങ്ങളുടേയും താളുകൾ ചുളിവുവരാതെ ഹൃദയത്തോടു ചേർത്ത് ഭദ്രമായി സൂക്ഷിച്ചിരുന്ന കുട്ടിച്ചന്റെ ഈ പ്രത്യേക കഴിവാണ് കേവലം അച്ചടിച്ച പുസ്തകങ്ങളുടെ പ്രസാധകനോ വിതരണക്കാരനോ ആയി മാത്രം കുട്ടിച്ചനെ അടയാളപ്പെടുത്താൻ കഴിയാത്തതും. ഈ നൂറ്റാണ്ടിന്റെ ആരംഭത്തിൽ പിറവിയെടുത്ത ഹ്യൂമൻ ലൈബ്രറിയെന്ന നൂതന ആശയത്തോടു കുട്ടിച്ചന്റെ പ്രവർത്തനങ്ങൾക്കും ഇടപെടലുകൾക്കും സാമ്യമുണ്ടെന്ന് എനിക്കു തോന്നുവാനുള്ള കാരണവും കുട്ടിച്ചനെ അനുസ്മരിക്കുവാൻ ഇങ്ങനെയൊരു തലക്കെട്ട് (“ഹ്യൂമൻ ലൈബ്രറിയിലെ പുസ്തകവായനക്കാരൻ”) നൽകുന്നതും.”




തറക്കുന്നേൽ ജോർജുകുട്ടി എന്റെ നാട്ടുകാരനായിരുന്നു. എന്റെ കുടുംബബന്ധത്തിലുള്ള ആളും ആയിരുന്നു. കോത്തലയിലും ചുറ്റുപാടുമുള്ള സാമൂഹ്യ, ബൗദ്ധിക, ആത്മീയ പ്രവർത്തനങ്ങളിൽ ജോർജുകുട്ടി നൽകുന്ന നേതൃത്വവും എന്നെ ആകർഷിച്ചിരുന്നു. ചങ്ങനാശേരിയിൽ അദ്ദേഹം ദീർഘകാലം നടത്തിയിരുന്ന ബുക്ക്‌വേവും, പാമ്പാടി പൊത്തമ്പുറത്ത് അദ്ദേഹം നടത്തിയിരുന്ന “വിൻവേവ് പ്രിന്റിംഗ് & പബ്ലിക്കേഷൻ” സ്ഥാപനവും അനേകംപേർക്ക് കൈത്താങ്ങലും പ്രോത്സാഹനവും വഴികാട്ടിയും ആയത് ശ്രദ്ധിക്കപ്പെട്ടിരുന്നു. ഒരു എഴുത്തുകാരൻ എന്ന നിലയിൽ, “മലങ്കര നവോത്ഥാനം”, “മനനം”, “പ്രദക്ഷിണം”, “നസ്രാണിവിചാരം”, “ജന്മഭൂമി” മുതലായവയിൽ പ്രസിദ്ധീകരിച്ച ലേഖനങ്ങളും കുറിപ്പുകളും ആർജ്ജവമുള്ള ഒരു തൂലികയുടെ സാക്ഷ്യങ്ങളായിരുന്നു. ഇവയിലെല്ലാം വ്യത്യസ്തമായി, സണ്ടേസ്കൂൾ അദ്ധ്യാപകൻ, ബാലവേദി, ബാലജനസഖ്യം, വയോജനകൂട്ടായ്മ, “പ്രദക്ഷിണം”, “കുരുത്തോല” മുതലായവയുടെ മുഖ്യ രക്ഷാധികാരിയെന്ന നിലയിലുള്ള മാതൃകാപരമായ ഇടപെടലുകളാണ് എന്നെ വിസ്മയിപ്പിച്ചത്. പ്രോത്സാഹനവും അഭിനന്ദനവും അർഹിക്കുന്നവർക്ക് അത് നൽകുവാൻ ഏതറ്റംവരെയും പോകുവാനുള്ള ചങ്കൂറ്റവും ജോർജുകുട്ടിയെ വ്യത്യസ്തനാക്കി. ഏതാനും വർഷങ്ങൾക്കു മുമ്പ് കോത്തല വച്ച് തിരുവോണത്തോടനുബന്ധിച്ച് ഒരു സാംസ്കാരിക സമ്മേളനം നടന്നതിന്റെ മുഖ്യസംഘാടകൻ ശ്രീ. ജോർജുകുട്ടി ആയിരുന്നു. പ്രസ്തുത സമ്മേളനത്തിൽ തിരുവോണസന്ദേശം നൽകുവാൻ എന്നെ ക്ഷണിച്ചു. അതിനായി ചെന്നപ്പോഴാണ് മനസ്സിലായത് ചിലരെയൊക്കെ ആദരിക്കുവാനും കൂടി ആയിരുന്നു ആ സമ്മേളനം എന്ന്. അക്കൂട്ടത്തിലും എന്നെ ഉൾപ്പെടുത്തി. മറ്റാരും ശ്രദ്ധിക്കാതിരുന്ന രണ്ടുമൂന്നു കാര്യങ്ങൾ ജോർജുകുട്ടി

എന്നെക്കുറിച്ചു ശ്രദ്ധിച്ചുവെന്ന് അദ്ദേഹത്തിന്റെ ആമുഖവാക്കുകളിൽ നിന്ന് മനസ്സിലായി. കോത്തല പ്രദേശത്തുനിന്ന് പി.എച്ച്.ഡി. ആദ്യമായിയെടുത്ത യാൾ ഞാനാണെന്നും, ബനാറസ് ഹിന്ദു സർവ്വകലാശാലയിൽ പോയി പഠിച്ച് ഭാരതീയ തത്വശാസ്ത്രത്തിൽ ബിരുദാനന്തരബിരുദം ഒന്നാം റാങ്കോടെ പാസ്സായ കോത്തലക്കാരൻ ഞാനാണെന്നും, ഹിന്ദുധർമ്മത്തെക്കുറിച്ച് ആദ്യമായി ഒരു ഗ്രന്ഥം പ്രസിദ്ധീകരിച്ച കോത്തലക്കാരനും ഞാനാണെന്ന് ജോർജുകുട്ടി പറഞ്ഞുകേട്ടപ്പോൾ അതെനിക്കു പുതിയ അറിവായിരുന്നു.

"അറിവും സ്നേഹവും സമ്പത്തും പകർന്നു നൽകുമ്പോഴാണ് മഹത്വമേറുന്നത്" എന്നും "നേട്ടങ്ങളെക്കുറിച്ച് കണക്കു കൂട്ടാതെ, തിരികെക്കിട്ടുമെന്ന് ഉറപ്പോ, ശാഠ്യങ്ങളോ ഇല്ലാതെ ഒരാൾ സ്വന്തം ജീവിതം പകുത്തുനൽകുമ്പോൾ അവന് ഈശ്വരന്റെ മനസ്സാണ്" എന്നും ഒരു സോഷ്യൽ മീഡിയ സുഭാഷിതത്തിൽ (ജെ.കെ.വി.) കേട്ടത് എത്ര ശരിയാണെന്ന് "കുട്ടിച്ചൻ" നമുക്കു കാട്ടിത്തന്നു. ആ കാഴ്ചയെ കൂടുതൽ ദീപ്തമാക്കിയത് കുട്ടിച്ചനെ എന്നെക്കാൾ കൂടുതൽ വ്യക്തിപരമായി അറിയുന്ന രണ്ടു പേർ (പ്രിയപ്പെട്ട, ലാലും, ഈശോയും) എന്നെ സന്ദർശിച്ചതോടെയാണ്.

ശരാശരിക്കാരായ ചില യുവാക്കൾക്ക് ആത്മവിശ്വാസവും ദിശാബോധവും നൽകുവാൻ കുട്ടിച്ചൻ നടത്തിയ ഇടപെടലുകൾ; ഒറ്റപ്പെട്ട ചിലർ നടത്തിയിരുന്ന കലുങ്കുകൂട്ടായ്മകൾ കുട്ടിച്ചന്റെ സാന്നിധ്യത്തിൽ നാടിനു ഗുണമുള്ള "കപ്പ" കൂട്ടായ്മകളും, ജീവിതങ്ങളെ മാറ്റിമറിച്ച "പള്ളി"മുറ്റഭാഷണങ്ങളുമായി മാറിയത്; ചിലർക്ക് പ്രയോജനപ്പെടും എന്നു തോന്നിയ പുസ്തകങ്ങൾ കുട്ടിച്ചൻ അവർക്ക് സമ്മാനമായി നൽകിയത്; ചിലരെ ചിലപ്പോൾ പഠന, ഗവേഷണയാത്രകൾക്ക് കൂടെകൊണ്ടുപോയത്; ചിലരെക്കൊണ്ട് ജീവിതം പഠിപ്പിക്കുവാൻ സാഹസിക യാത്രകൾ നടത്തിച്ചത്; അങ്ങനെ അവരിൽ ഗുണപരമായ മാറ്റം ഉണ്ടാക്കിയത്. ആ വിവരണം അങ്ങനെ തുടർന്നു. ചുരുക്കത്തിൽ, അവരിൽ പലരും ആ ഇടപെടലിൽ വേരുറച്ച, വളർന്നുപൊങ്ങിയ, നന്മമരങ്ങളായി മാറി. ചിലരൊക്കെ വിജയം വരിച്ച തൊഴിൽ സംരംഭകരും ബിസിനസുകാരും ആയി മാറി. പള്ളിയോട് അകന്ന് "പ്രദക്ഷിണ"ത്തിൽ മനസ്സില്ലാമനസ്സോടെ നീങ്ങിയവർ "കുരുത്തോല'കളായി അകത്തും പുറത്തും. യേശുവിന് ഓശാന പാടി, അവനോടൊപ്പം "പള്ളിപണി"ക്കാരായി. വിതക്കാരനാകുവാൻ മാത്രം ശ്രദ്ധിച്ച കുട്ടിച്ചൻ, എല്ലാ കൊയ്ത്തും മാറിനിന്നാസ്വദിച്ചു.

കുട്ടിച്ചനെ കേന്ദ്രീകരിച്ച ഈ ഗ്രന്ഥം, "വായന", "സംസ്കാരം", "സമാധാനം" എന്നിവയിലൂന്നിയ പാഠപുസ്തകമായിരിക്കുന്നു. കുട്ടിച്ചന്റെ രചനകൾ എല്ലാം ഇതിലുൾപ്പെട്ടിട്ടുണ്ടെന്നു തോന്നുന്നില്ല. തികഞ്ഞ ഒരു സഭാസ്നേഹിയായിരുന്ന കുട്ടിച്ചൻ സഭയ്ക്കുള്ളിലെ കലഹകേളികൾക്കെതിരെ ചാട്ടവാർ എടുത്തതിന്റെ സീൽക്കാരമാണ് മുപ്പതോളം ലേഖനങ്ങൾ. കുട്ടിച്ചൻ "മലങ്കര നവോത്ഥാനം", "മനനം", "പ്രദക്ഷിണം", "നസ്രാണിവിചാരം""ജന്മഭൂമി" മുതലായവയിൽ എഴുതിയതു പൂർണ്ണമായി പുനഃപ്രസിദ്ധീകരണം നടത്തുവാൻ മറ്റൊരവസരം ഉണ്ടാകട്ടെ. കുട്ടിച്ചനെക്കുറിച്ച് കുടുംബാംഗങ്ങൾ, ശിഷ്യർ, സുഹൃത്തുക്കൾ, സഹപ്രവർത്തകർ ഇങ്ങനെ പലരും എഴുതിയിട്ടുള്ളത് വായിച്ചപ്പോഴാണ് ഈ ലോകത്തിൽ യഥാർത്ഥ നന്മ കാണുന്ന കണ്ണുകൾ അടയുന്നില്ല എന്നു ബോധ്യപ്പെട്ടത്.

ഒരു നാടിന്റെ വിഹായസിൽ മിന്നിമറഞ്ഞ താരകമെന്നും, ഒരു മണ്ണിന്റെ പച്ചപ്പിനെ തൊട്ടുതലോടിയ പൂന്തെന്നലെന്നും, ഒരു ഇരുൾപാതയിൽ ഒളിവീശി കടന്നുപോയ മിന്നൽപിണരെന്നും, ഒരു കൂട്ടം കുരുവികൾക്ക് ഇടം കൊടുത്ത്, കൊടുങ്കാറ്റിൽ വീഴ്ത്തപ്പെട്ട മരമെന്നും വിശേഷിപ്പിക്കാവുന്ന ചിലരൊക്കെ നമുക്കു ചുറ്റുമുണ്ട്. പൊന്നാടകളിൽ നിന്നൊഴിഞ്ഞു മാറി, "ഞാനൊന്നുമറിഞ്ഞില്ല, ഞാനിവിടുത്തുകാരനല്ല" എന്ന ഭാവത്തിൽ നടന്നകന്നുപോകുന്നവർ! അതിനാണ് ബൈബിൾ ഭാഷയിൽ "മനുഷ്യപുത്രന്റെ" ശൈലിയെന്നു പറയുന്നത്.

യുവാക്കളെ "വഴിതെറ്റിച്ചു"വെന്ന് കുറ്റാരോപിതനായ യവനചരിത്രത്തിലെ സാത്വികദാർശനികൻ സോക്രട്ടീസ്, ഓരോ കാലഘട്ടത്തിലും തനിക്ക് പിൻഗാമികളെ കണ്ടെത്തുന്നുണ്ട് എന്ന് ചരിത്രം സാക്ഷിക്കുന്നു. മഹാഭാരതത്തിലെ സഞ്ചയനെപ്പോലെ എല്ലാം കണ്ടും കേട്ടും ഇരുന്നിട്ടും തിരശീലയ്ക്കു പിന്നിൽ പരസ്യത്തിനു വേണ്ടിയല്ലാതെ മാധ്യമധർമ്മം നിർവ്വഹിക്കുന്നവരുടെ തലമുറയും അന്യംനിൽക്കുവാൻ ചരിത്രം അനുവദിക്കുന്നില്ല. ബൈബിളിലെ സുവിശേഷവീരനായ പൗലൂസിനെയും മറ്റു പലരെയും വെള്ളിവെളിച്ചത്തിലേക്ക് ആനയിച്ചിട്ട് സ്വയം രംഗം വിടുന്ന ബർന്നബാസുകളും ചരിത്രത്തിന്റെ തുടർച്ചയിൽ എന്നുമുണ്ട്. നമ്മുടെ കുട്ടിച്ചൻ അക്കൂട്ടത്തിൽ എവിടെയൊക്കെയോ ഉണ്ട്. ശാസ്ത്രത്തിൽ പണ്ടത്തെ "രാമനിഫക്ട്" പോലെ, ചരിത്രത്തിൽ നമുക്കു ചുറ്റും ഒരു "കുട്ടിച്ചനിഫക്ട്" ഈ ഗ്രന്ഥത്തിന്റെ താളുകളിൽ എവിടെയോ ഉണരുന്നതുപോലെ തോന്നും ശ്രദ്ധിച്ചു വായിക്കുന്നവർക്ക്. ആ ഉണർത്തുപാട്ടിലും, കൊയ്ത്തുപാട്ടിലും താളം പിടിക്കുവാൻ എങ്കിലും നമുക്ക് സാധിക്കട്ടെ എന്ന് ആശംസിക്കുന്നു.

**വായന സംസ്കാരം സമാധാനം**

**ടി. പി. ജോർജുകുട്ടി കോത്തല**

പ്രസാധകർ: സോഫിയാ ബുക്സ്, തിരുനക്കര, കോട്ടയം

വില: 250 രൂപ



## മെൽബണിൽ ഓർത്തഡോക്സ് സഭയ്ക്ക് പുതിയ കോൺഗ്രിഗേഷൻ

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മദ്രാസ് ഭദ്രാസനത്തിന്റെ കീഴിൽ ഓസ്ട്രേലിയയിലെ മെൽബണിലെ ഷെപ്പാർട്ടൻ എന്ന സ്ഥലത്ത് വിശുദ്ധനായ മാർത്തോമാ ശ്ലീഹായുടെ നാമത്തിൽ ഒരു പുതിയ കോൺഗ്രിഗേഷന് തുടക്കം കുറിച്ചു. സെന്റ് തോമസ് ഇന്ത്യൻ ഓർത്തഡോക്സ് കോൺഗ്രിഗേഷനിലെ ആദ്യ വിശുദ്ധ കുർബ്ബാന ഒക്ടോബർ 12 ശനിയാഴ്ച രാവിലെ 8 മണിക്ക് മെൽബൺ സെന്റ് മേരീസ് ഇന്ത്യൻ ഓർത്തഡോക്സ് കത്തീഡ്രൽ വികാരി ഫാ. അജി കെ. വർഗീസിന്റെ മുഖ്യകാർമികത്വത്തിൽ നടത്തപ്പെട്ടു. കൂടുതൽ വിവരങ്ങൾക്കായി ബന്ധപ്പെടുക:

**Fr. Aji K. Varghese, +61 434 869 736**
**Jacob Thomas, +61 435 775 415**



**പാമ്പാടി ദയറായിൽ നടന്ന വിദ്യാരംഭത്തിന് ഡോ. ഗബ്രിയേൽ മാർ ഗ്രീഗോറിയോസ് നേതൃത്വം നൽകി. വി കുർബാനയ്ക്കു ശേഷം നിരവധി കുരുന്നുകൾ ആദ്യാക്ഷരം കുറിച്ചു. തോമസ് എബ്രഹാം കോർഎപ്പിസ്കോപ്പാ, കെ. വി. ജോസഫ് റമ്പാൻ എന്നിവരും കുട്ടികളെ എഴുത്തിനിരുത്തി.**




മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH




വേദ പഠനം

# അതിഥി സൽക്കാരമുള്ള കുടുംബം

## ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ

*പിറുപിറുപ്പു കൂടാതെ തമ്മിൽ അതിഥി സൽക്കാരം ആചരിപ്പീൻ* (1 പത്രോസ് 4:9)

മതപീഡയിലൂടെ കടന്നുപോയ ഇന്നത്തെ തുർക്കിയായ ഏഷ്യാ മൈനറിലെ സഭകൾക്കായി എഴുതിയ പത്രോസിന്റെ ഒന്നാം ലേഖനം യേശുവിന്റെ അപ്പോസ്തോലനായ പത്രോസ് (1:1) എഴുതിയതാണ്. കഷ്ടതയും പീഡയും അനുഭവിച്ച ക്രിസ്തുവിനെ അനുകരിക്കുവാനും പരസ്പരം സ്നേഹിക്കുവാനും പരസ്പരം ശുശ്രൂഷിക്കുവാനുമുള്ള ധാർമ്മിക പ്രബോധനം ഇതിൽ നൽകുന്നു. കുടുംബ പശ്ചാത്തലത്തിൽ ഉത്തമ ക്രിസ്തീയ ജീവിതം രൂപപ്പെടുത്തേണ്ടതിന്റെ ആവശ്യകത പത്രോസ് വ്യക്തമാക്കുന്നു. ക്രിസ്തു ജഡത്തിൽ കഷ്ടത അനുഭവിച്ചതുകൊണ്ട് ആ ഭാവം ആയുധമായി ധരിപ്പാൻ (4:1) ആഹ്വാനം ചെയ്യുന്ന പത്രോസ് പിറുപിറുപ്പ് കൂടാതെ തമ്മിൽ അതിഥി സൽക്കാരം ആചരിക്കുവാൻ (4:9) ആഹ്വാനം ചെയ്യുന്നു (Show hospitality toward one another without complaing). സന്ദർശകരോടും അതിഥികളോടും ഉദാരവും സൗഹൃദപരവുമായ പെരുമാറ്റമാണ് ആതിഥ്യം (Hospitality). സന്ദർശകരോടുള്ള ഹൃദ്യമായ ബന്ധമാണ് സന്ദർശനം ഊഷ്മളമാക്കുന്നത്. അതിഥികളെ സ്വീകരിക്കുമ്പോഴുണ്ടാകുന്ന ശരീരഭാഷയും സംഭാഷണ ശൈലിയും അതിഥി സൽക്കാരത്തിന്റെ മഹത്വം വിളിച്ചറിയിക്കും.

അതിഥിയെ സ്വീകരിക്കുന്ന പാരമ്പര്യം എല്ലാ സംസ്ക്കാരത്തിലും ഉണ്ട്. അതിഥി ആരായാലും പൂജനീയനാണ്. അതിഥിയെ വിഷമിപ്പിക്കുന്നത് ഗൃഹസ്ഥന് ദോഷമാണെന്നും അതിഥിയെ ദ്രോഹിച്ചാൽ ദൈവകോപം ഉണ്ടാകുമെന്നും അതിഥിയെ അനാദരിക്കുന്നവന്റെ ഭവനം തകരുമെന്നുമുള്ള വാമൊഴി പാരമ്പര്യം പ്രസിദ്ധമാണ്. അതിനാൽ അതിഥി ദൈവത്തിന് സമാനമാണ്. 'അതിഥി ദേവോ ഭവ' എന്നത് ഹിന്ദു-ബുദ്ധ മത തത്വചിന്തയിലെ പ്രധാന സൂക്തമാണ്. അതിഥിയോട് ആദരവോടെ ഇടപെടുക എന്നത് എല്ലാവരും സ്വീകരിക്കേണ്ട സമീപനമാണ്. ഇന്ത്യയിലെ ടൂറിസം വകുപ്പ് 'അതിഥി ദേവോ ഭവ' എന്ന സാമൂഹിക ബോധവൽക്കരണ കാമ്പെയിൻ ഇപ്പോൾ ആരംഭിച്ചിട്ടുണ്ട്. വിനോദ സഞ്ചാരികളെ ഇന്ത്യയിലേക്ക് സഹർഷം സ്വാഗതം ചെയ്യുന്ന പദ്ധതിയാണ്. എല്ലാ അതിഥികളും ഈശ്വരനെപ്പോലെ പൂജനീയർ എന്ന് ഇതിൽ വ്യക്തമാക്കുന്നു. ആതിഥേയത്വത്തിന്റെ ഉദാത്ത മാതൃകയാണ് അബ്രഹാമിൽ കാണുന്നത് (ഉല്പത്തി 18) ബൈബിളിൽ ആതിഥ്യ മാതൃക പകരുന്ന അബ്രഹാമിനെപ്പോലെ ഭവനങ്ങളിലും ഇടവകകളിലും ബഹുജനങ്ങളെ ഹൃദയ വിശാലതയോടെ പരസ്പരം സ്വാഗതം ചെയ്യുവാൻ കഴിയണം. അപരിചിതരേയും സുഹൃത്തുക്കളേയും ഒരുപോലെ ഉൾക്കൊണ്ട് അതിഥി സൽക്കാരം നടത്തണം.

പൗലോസ് ശ്ലീഹാ കഷ്ടത അനുഭവിക്കുന്നവരോട് എങ്ങനെ ധാർമ്മികമായ കുടുംബ ജീവിതം നയിക്കണമെന്ന് പഠിപ്പിക്കുന്നു. പരസ്പരം ഉറ്റ സ്നേഹത്തിലും (4:8) പരസ്പരമുള്ള അതിഥി സൽക്കാരത്തിലും (4:9) പരസ്പര ശുശ്രൂഷയിലും (4:11) നല്ല ഗൃഹവിചാരകരായിരിപ്പാൻ നിർദ്ദേശിക്കുന്നു. ക്രിസ്തീയ ജീവിതത്തിലെ അവിഭാജ്യ ഘടകമായ അതിഥി സൽക്കാരം ഏവരുടെയും ഉത്തരവാദിത്വവും ധർമ്മവുമാണ്. ആതിഥേയത്വം പിറുപിറുക്കാതെയും കുറ്റം പറയാതെയും നല്ല മനസ്സോടെ നിർവ്വഹിക്കുവാൻ കഴിയണം. 'പിറുപിറുപ്പും വാദവും കൂടാതെ ചെയ്യുവാൻ കഴിയണം (ഫിലി. 2:14). സഹയാത്രികരെ ഹൃദയപൂർവ്വം സ്വീകരിക്കുവാനും അതിഥികളെ സൽക്കരിക്കുവാനും കഴിയണം. അതിഥികളും അഭയാർത്ഥികളും അപരിചിതരും അനാഥരും നമ്മുടെ ഭവനങ്ങളിൽ സന്തോഷത്തോടെ ഇടം കണ്ടെത്തണം.

ശത്രുക്കളെ സ്നേഹിക്കണം എന്ന യേശു പഠിപ്പിച്ചപ്പോൾ പത്രോസ് പരസ്പരം സ്നേഹിക്കുന്ന പാഠമാണ് നൽകുന്നത്. ഇത് ഏകദിശാപരമല്ല. പരസ്പരമുള്ള ഉത്തരവാദിത്വമാണ് (Mutual responsibility). സ്നേഹത്തിൽ നിറയുന്ന ഉത്തരവാദിത്വമാണ്. ആതിഥേയത്വം ക്രിസ്തീയ ശുശ്രൂഷയുടെ മുഖമുദ്രയാണ്. അതിഥികളെ മാത്രമല്ല അഭയാർത്ഥികളെയും അപരിചിതരേയും




ചേർത്തുപിടിക്കാൻ കഴിയണമെന്ന് ക്രിസ്തു സന്ദേശം (മത്തായി 25:35, 40) എക്കാലവും പ്രസക്തമാണ്. വിശന്നും, ദാഹിച്ചും, അതിഥിയായും എത്തുന്ന നഗ്നരേയും രോഗികളേയും തടവുകാരേയും ഭവനത്തിനുള്ളിലേക്ക് സ്വീകരിക്കുവാൻ കഴിയണം (മത്തായി 25:35-36; 42-43). സമൂഹത്തിലെ ഏറ്റവും ചെറിയവർക്ക് ആതിഥേയത്വം നൽകുന്ന ദർശനമാണ് യേശു അവതരിപ്പിക്കുന്നത് (മത്താ. 25:45).

ആദിമസഭയുടെ പ്രത്യേകതയായിരുന്നു ആതിഥേയത്വ ശുശ്രൂഷ. വേദപഠനത്തിനും പ്രബോധനത്തിനുമായി സ്വന്തം ഭവനങ്ങൾ തുറന്നുകൊടുത്ത വിശാല കാഴ്ചപ്പാട് ആദിമ സഭാംഗങ്ങൾക്ക് ഉണ്ടായിരുന്നു. സ്വന്തം ഭവനങ്ങൾ ഗാർഹിക സഭയാക്കി തീർക്കുന്നതിൽ ശുഷ്ക്കാന്തി പുലർത്തിയ അനേകർ ഉണ്ടായിരുന്നു. അതിനാൽ പൗലോസ് ശ്ലീഹാ വീട്ടിലെ സഭകൾക്ക് വന്ദനം ചൊല്ലുന്നു (റോമ. 16:5). ഭവനത്തിലെ സഭകൾക്ക് വിശുദ്ധ ചുംബനത്താൽ അന്യോന്യം വന്ദനം ചെയ്‌വിൻ (1 കൊരി. 16:19-20), വീട്ടിലെ സഭയ്ക്കു വന്ദനം ചൊല്ലുവിൻ (കൊലോ. 4:15) എന്ന് ആഹ്വാനം ചെയ്യുന്നു. ആദിമ സഭയിൽ വിശ്വാസികളേയും പ്രവാചകന്മാരെയും പ്രബോധകരേയും ഭവനത്തിലേക്ക് സഹർഷം സ്വീകരിച്ചിരുന്നു (2 യോഹ. 10-11, 3 യോഹ. 5-6). സാഹോദര പ്രീതി നിലനിൽക്കട്ടെ; അതിഥി സൽക്കാരം മറക്കരുത് (എബ്രായർ 13:1) എന്നതാണ് ആദിമ സഭയുടെ പൊതുതത്വം. സാഹോദര്യ പ്രീതിയിൽ അതിഥികളെ സ്വീകരിക്കുന്ന വിശാല കാഴ്ചപ്പാടും വിശുദ്ധന്മാരുടെ ആവശ്യങ്ങളിൽ കൂട്ടായ്മ കാണിക്കുന്ന പാരമ്പര്യവും പ്രശസ്തമാണ്. അതിഥി സൽക്കാരം ആചരിക്കുവിൻ (റോമ. 12:13) എന്നാണ് പൗലോസ് ശ്ലീഹായുടെ പ്രബോധനവും.

ഇൻഫർമേഷൻ ടെക്നോളജിയുടെയും സാമൂഹിക മാധ്യമങ്ങളുടെയും അതിശക്തമായ സ്വാധീനമാണ് ഇപ്പോൾ കുടുംബങ്ങളിലുള്ളത്. കുടുംബം സൈബർ സ്പെയ്സിൽ (Cyber Space) കുടുങ്ങിയപ്പോൾ അതിഥികളെയോ ബന്ധുക്കളെയോ ഭവനത്തിനുള്ളിൽ സ്വീകരിക്കുവാൻ താല്പര്യപ്പെടുന്നില്ല. അതി സുരക്ഷിതവും സ്വീകാര്യവുമായ ഇടമായി കുടുംബത്തെ രൂപപ്പെടുത്തുന്നു എങ്കിലും അരക്ഷിതത്വം നിറഞ്ഞ ഇടമായി തീരുന്നു നമ്മുടെ കുടുംബങ്ങൾ. മാധ്യമ സ്വാധീനം ശക്തമായപ്പോൾ സംഭാഷണവും പൊട്ടിച്ചിരിയും സന്ദർശനവും കൂടിച്ചേരലും നഷ്ടപ്പെട്ടു. കമ്പ്യൂട്ടർ നിയന്ത്രിത കവാടങ്ങളാൽ ബന്ധിക്കപ്പെടുമ്പോൾ അനുവാദമില്ലാതെ അകത്തു പ്രവേശിക്കുവാൻ കഴിയാതെ വരുന്നു. ഭവനവും പരിസരവും എല്ലാം സി. ഡി. ക്യാമറാ കണ്ണുകളിൽ സൂഷ്മ നിരീക്ഷണം ചെയ്യുമ്പോൾ ആർക്കാണ് അതിഥിയായി എത്തിച്ചേരുവാൻ കഴിയുന്നത്? ഏത് അപരിചിതനാണ് ഭവന സന്ദർശനം നടത്തുവാൻ കഴിയുന്നത്?

അതിഥികളെ സ്വീകരിക്കുവാനും സൽക്കരിക്കുവാനും ക്രിസ്തീയ ഭവനങ്ങൾക്ക് കഴിയണം. ദൈവവചനം കേൾക്കുവാനും മനസ്സിലാക്കുവാനും കഴിയുന്ന സ്വാഗതാർഹമായ അന്തരീക്ഷം സൃഷ്ടിക്കുന്നതാണ് 'ആതിഥേയത്വ വേദശാസ്ത്രം'. ഇപ്പോൾ ഇത് സജ്ജീവമായി ചർച്ച ചെയ്യപ്പെടുന്നുണ്ട്. യേശു പങ്കിട്ട ദൗത്യവും ദർശനവും പരിരക്ഷിക്കുവാനും പ്രചരിപ്പിക്കുവാനും കഴിയുന്ന വേദദർശനമാണിത്. വ്യത്യസ്ത മതക്കാരെയും സംസ്ക്കാരക്കാരെയും ഭാഷക്കാരെയും ഹൃദ്യമായി സ്വീകരിക്കുവാനും അതിഥി സൽക്കാരം നടത്തുവാനും കഴിയണം. ഇന്ത്യൻ ദേശീയ പശ്ചാത്തലത്തിൽ ഇതര മതസ്ഥരേയും ജനതയേയും ചേർത്തുപിടിച്ച് സൽക്കരിക്കുവാനും ഹൃദയബന്ധം സ്ഥാപിക്കുവാനും കഴിയണം.

അതിഥി സൽക്കാരമുള്ള ഒരു കുടുംബത്തിന്റെ പ്രത്യേകതകൾ എന്തെല്ലാമാണ്.

1. ക്രിസ്തു സ്നേഹം പങ്കിടുന്ന കുടുംബം: ജാതിഭേദമെന്യേ ഏവരോടും ക്രിസ്തുവിന്റെ ഉദാത്ത സ്നേഹം പങ്കിടുവാനും ഭവനത്തിനുള്ളിൽ സ്വീകരിക്കുവാനും കഴിയണം. ഏവർക്കും ക്രിസ്തു സ്നേഹം പങ്കിടുവാനുള്ള കാഴ്ചപ്പാടും ദർശനവും ഉണ്ടായിരിക്കണം.

2. ക്രിസ്തുവിനെ അനുകരിക്കുന്ന കുടുംബം: ക്രിസ്തു ഭാവത്തെ ഉൾക്കൊള്ളുവാൻ കഴിയുമ്പോൾ ഉത്തമ ക്രിസ്തീയ ജീവിതം നയിക്കുവാൻ കഴിയും. ക്രിസ്തുവിനെ അനുഗമിക്കുകയും അനുകരിക്കുകയും ചെയ്യുമ്പോൾ ലോകത്തിന് വെളിച്ചവും ജീവനും പകരുവാൻ കഴിയും.

3. ക്രിസ്തു പകർന്ന ശുശ്രൂഷാ ഭാവമുള്ള കുടുംബം: അതിഥി സൽക്കാരത്തിന്റെ മുഖ്യ ധർമ്മം ശുശ്രൂഷയാണ്. കാലുകളെ കഴുകുന്ന മാതൃക പകർന്ന യേശുവിന്റെ നല്ല ശമര്യാക്കാരന്റെ മാതൃക കുടുംബാന്തരീക്ഷത്തിൽ വളർന്നു വരണം.

4. ക്രിസ്തു ദർശനങ്ങൾ പങ്കിടുന്ന കുടുംബം: ക്രിസ്തു പങ്കിട്ട ദർശനം ത്യാഗത്തിന്റെയും ആത്മപരിത്യാഗത്തിന്റേതുമാണ്. സുഖം, സൗകര്യം, സമയം, വിഭവം, ധനം എല്ലാം അതിഥിയ്ക്കായി പങ്കിടുവാൻ കഴിയുന്ന കാഴ്ചപ്പാടു വളർത്തണം. അതിഥികളെ സൽക്കരിക്കുമ്പോൾ സ്വാർത്ഥതയും അഹന്തയും ലഘൂകരിക്കപ്പെടും. അതിഥിയെ ദൈവമായി സ്വീകരിക്കുമ്പോൾ ഹൃദയ വിശുദ്ധിയിലേക്ക് ഉയരും.

**ഉപസംഹാരം**

അതിഥികളെ പിറുപിറുപ്പ് കൂടാതെ ഭവനാന്തരീക്ഷത്തിൽ സ്വീകരിക്കുവാനും സൽക്കരിക്കുവാനും കഴിയുന്നത് ക്രിസ്തീയ ആദ്ധ്യാത്മികതയാണ്. ഇത് കാരുണ്യത്തിന്റെ മാർഗ്ഗം പകരുന്നു. പരസ്പര ബഹുമാനം, പരസ്പര ക്ഷമ, പരസ്പര സ്നേഹം, പരസ്പര ശുശ്രൂഷ എന്നിവ എല്ലാം അതിഥി സൽക്കാരത്തിലൂടെ യാഥാർത്ഥ്യമാക്കുന്നു. സ്വാർത്ഥതയും അഹങ്കാരവും നിയന്ത്രിക്കുവാനും വിഭവങ്ങൾ പങ്കിടുവാനുമുള്ള കാഴ്ചപ്പാട് അതിഥി സൽക്കാരത്തിലൂടെ ലഭിക്കുന്നത്. കുടുംബത്തിൽ അതിഥികളെ സ്വീകരിക്കുവാനും സംരക്ഷിക്കുവാനും അംഗീകരിക്കുവാനും വിശാല സൗഹൃദ ബന്ധങ്ങൾ സ്ഥാപിക്കുവാനും കഴിയണം. സ്നേഹവും കാരുണ്യവും ശുശ്രൂഷയും പകർന്ന ക്രിസ്തു മാതൃകയാണ് ആതിഥേയത്വത്തിന്റെ അടിസ്ഥാനം.






## പാലിയേറ്റിവ് കെയറിന്റെ ഉദ്ഘാടനം

പുതുപ്പള്ളി: പാറേട്ട് മാർ ഇവാനിയോസ് ആശുപത്രിയുടെ ആഭിമുഖ്യത്തിൽ സഹോദരൻ പദ്ധതിയുടെ സഹായത്തോടെ പുതിയ പാലിയേറ്റിവ് കെയറിന്റെ ഉദ്ഘാടനം മന്ത്രി വി. എൻ. വാസവൻ നിർവഹിച്ചു. പ. ബസേലിയോസ് മാർ ത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അധ്യക്ഷത വഹിച്ചു. പുതുപ്പള്ളി എം.എൽ.എ. ചാണ്ടി ഉമ്മൻ, പുതുപ്പള്ളി ഗ്രാമപഞ്ചായത്ത് പ്രസിഡൻറ് പൊന്നമ്മ ചന്ദ്രൻ, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, സഹോദരൻ പദ്ധതി ഡയറക്ടർ യാക്കോബ് റമ്പാൻ, ഫാ. സഖറിയാ പെരിയോർമറ്റം, ജോൺ പുന്നൂസ്, കോട്ടയം മെഡിക്കൽ കോളജ് പ്രിൻസിപ്പൽ ഡോ. വർഗീസ് പുന്നൂസ്, പരുമല ഹോസ്പിറ്റൽ സി.ഇ.ഒ. ഫാ. എം. സി. പൗലോസ്, കോലഞ്ചേരി മെഡിക്കൽ കോളേജ് സൂപ്രണ്ട് ഡോ. വർഗീസ് പോൾ എന്നിവർ പ്രസംഗിച്ചു. പുതുപ്പള്ളിയിലും സമീപപ്രദേശങ്ങളിലും ഉള്ള കിടപ്പ് രോഗികൾക്ക് ചികിത്സ സഹായങ്ങൾ ഒരുക്കുകയാണ് ലക്ഷ്യം. സഹോദരൻ പദ്ധതിയുടെ ചികിത്സ സഹായപദ്ധതിയുടെ ഭാഗമായിട്ടാണ് ഇത് നടപ്പാക്കുന്നത്.



## ഫാ. ഡോ. ഡാനിയേൽ തോമസ് അന്തരിച്ചു

കോഴഞ്ചേരി: മലങ്കര ഓർത്തഡോക്സ് സഭയിലെ നോർത്ത്-ഈസ്റ്റ് അമേരിക്കാ ഭദ്രാസനത്തിലെ മുതിർന്ന വൈദികൻ മുഞ്ഞാനാട്ട് ഫാ. ഡോ. ഡാനിയൽ തോമസ് (87) കാനഡയിൽ അന്തരിച്ചു. അജാസ് സെന്റ് മേരീസ് ഓർത്തഡോക്സ് പള്ളിയിൽ ദീർഘകാലം വികാരിയായി സേവനം അനുഷ്ഠിച്ചിരുന്നു. ഭാര്യ: ശോശാമ്മ (കോലഞ്ചേരി).

ശവസംസ്കാരം സഖറിയാ മാർ നിക്കോളോവോസിന്റെ മുഖ്യകാർമികത്വത്തിൽ കാനഡയിൽ നടത്തപ്പെടും. കോഴഞ്ചേരി സെന്റ് മാത്യൂസ് ഓർത്തഡോക്സ് വലിയ പള്ളി ഇടവകാംഗമാണ്.

◆ സമാധാനത്തിന്റെ മനുഷ്യർ ചുരുക്കവും കലഹത്തിന്റെ പുത്രന്മാർ വളരേയും ആകുന്നു. അത് ഒടുക്കകാലമാകകൊണ്ടായിരിക്കാം.

◆ നാം ചെയ്യുന്നതു ദൈവത്തെക്കുറിച്ചു എന്നിരുന്നാൽ മതി. അപ്പോൾ നമുക്കു തന്നിൽനിന്നു പ്രതിപകരം കിട്ടും.

◆ ഈശ്വര പ്രാർത്ഥന ഈ ലോകത്തെ പല വിധത്തിലും ദൈവത്തിന്റെ പാദാരാവിന്ദങ്ങളോടു ചേർക്കുന്ന പൊന്നിൻ ചങ്ങലയത്രെ.

◆ നിത്യവും ദൈവപ്രാർത്ഥന ചെയ്യുന്നവൻ ഒരിക്കലും അസത്യവാനോ ദുർമ്മാർഗ്ഗിയോ, അവിശ്വാസിയോ, ഭക്തിഹീനനോ, ജനദ്വേഷിയോ, സ്വാമിദ്രോഹിയോ ആയിത്തീരുന്നതല്ല.

**– പ. പരുമല തിരുമേനി**

# പരിശുദ്ധനായ പൗലോസ് ശ്ലീഹാ, തിമോത്തിയോസിന് എഴുതിയ ഒന്നാം ലേഖനത്തെ ആസ്പദമാക്കിയുള്ള സ്വർണ്ണനാവുകാരനായ മാർ ഈവാനിയോസിന്റെ നാലാമത്തെ പ്രസംഗം



ഫാ. ജോബ് സാം മാത്യു
(ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി, കോട്ടയം)

**ധാർമിക പ്രബോധനം**

നമുക്ക് ദൈവത്തെ മഹത്വപ്പെടുത്താം. 'നമ്മുടെ ശരീരത്തിലും നമ്മുടെ ആത്മാവിലും' അവനെ വഹിക്കാം (1 കൊരിന്ത്യർ 6:20). നമ്മുടെ ശരീരത്തിലും ആത്മാവിലും എങ്ങനെയാണ് ദൈവത്തെ മഹത്വപ്പെടുത്തുവാൻ കഴിയുക? ഇവിടെ ശരീരം എന്നും ആത്മാവ് എന്നും വേർതിരിച്ചു പറഞ്ഞിരിക്കുന്നു. വ്യഭിചാരമോ പരസംഗമോ ചെയ്യാതെയും അതിഭക്ഷണവും മദ്യപാനവും ഒഴിവാക്കിയും പ്രകടനാത്മകമാകാതെ ആരോഗ്യം സംരക്ഷിക്കുന്നതിന് ആവശ്യമായത് മാത്രം ഭക്ഷിക്കുകയും ചെയ്യുന്നതു വഴി ശരീരത്തിൽ ദൈവത്തെ മഹത്വപ്പെടുത്തുന്നു. അപ്രകാരം ഒരു സ്ത്രീയും ശരീരത്തിൽ സുഗന്ധദ്രവ്യമോ ചായമോ പൂശാതെ, ദൈവം സൃഷ്ടിച്ചിരിക്കുന്ന വിധത്തിൽ ബാഹ്യമായ അലങ്കാരങ്ങൾ കൂടാതെ ജീവിക്കുമ്പോൾ ദൈവത്തെ മഹത്വപ്പെടുത്തുന്നു. ദൈവം സൃഷ്ടിച്ചതിൽ എന്തിനാണ് നിങ്ങൾ ബാഹ്യമായ അലങ്കാരങ്ങൾ ചേർക്കുന്നത്? ദൈവത്തിന്റെ സൃഷ്ടി നിങ്ങൾക്ക് തൃപ്തികരമായി തോന്നുന്നില്ലേ? ദൈവത്തേക്കാൾ മികച്ച കലാകാരൻ എന്ന നിലയിൽ നിങ്ങൾ സ്വന്തമായി മഹത്വം കൂട്ടിച്ചേർക്കാൻ പരിശ്രമിക്കുകയാണോ? ഇത് നിങ്ങൾക്ക് വേണ്ടിയല്ല. മറിച്ച് അനേകരെ നിങ്ങളിലേക്ക് ആകർഷിക്കുന്നതിനാണ്. അങ്ങനെ നിങ്ങൾ സ്വയം അലങ്കരിക്കുന്നതു വഴി സൃഷ്ടാവിനെ അപമാനിക്കുകയാണ്. ഞാനെന്തു ചെയ്യണം എന്ന വാദം ഉന്നയിക്കരുത്. "എന്റെ ഭർത്താവിന്റെ സ്നേഹം നേടുന്നതിന് വേണ്ടിയാണ് ഞാൻ ഇത് ചെയ്യുന്നത്, സ്വന്തം ഇഷ്ടപ്രകാരമല്ല" എന്ന വാദമാണ് ഉന്നയിക്കുന്നത്. ദൈവം നിന്നെ സൗന്ദര്യത്തോടെ സൃഷ്ടിച്ചത്, അതിനാൽ ദൈവം പ്രശംസിക്കപ്പെടുവാനാണ്, മറിച്ച് അപമാനിക്കപ്പെടുവാനല്ല. അതിനാൽ ദൈവത്തിന് പകരമായി ദൂഷണമല്ല നൽകേണ്ടത്. മറിച്ച് വിനയവും വിശുദ്ധിയുമാണ്. എളിമ വഴി പ്രതിസന്ധികൾ നേരിടുന്നതിനു വേണ്ടിയാണ് ദൈവം നിങ്ങൾക്ക് സൗന്ദര്യം നൽകിയത്. എന്തെന്നാൽ എളിമയും സൗന്ദര്യവും ഉള്ളവൻ, സൗന്ദര്യം കുറവുള്ളവനെക്കാൾ പരീക്ഷണങ്ങൾ നേരിടേണ്ടി വരുന്നു. "യോസഫ് കോമളനും മനോഹരരൂപിയും ആയിരുന്നു' (ഉല്പത്തി 39:7) എന്നു വിശുദ്ധ ഗ്രന്ഥത്തിൽ കാണുന്നു. സൗന്ദര്യത്തോടൊപ്പം അവൻറെ എളിമയെയും നാം ആദരിക്കണം എന്നതിനാലാണ് ഇത് പറഞ്ഞത്.

ദൈവം നിനക്ക് സൗന്ദര്യം നൽകിയിട്ടുണ്ടോ? എന്തുകൊണ്ടാണ് നീ വിരൂപമാകുന്നത്? ഒരു സ്വർണ പ്രതിമയെ ചെളികൊണ്ട് പൊതിയുന്നതിനു സമാനമാണ് ചായങ്ങൾ ഉപയോഗിക്കുന്ന സ്ത്രീകളും ചെയ്യുന്നത്. ചുവപ്പും വെളുപ്പും ചായങ്ങൾ കൊണ്ട് നിങ്ങൾ സ്വയം പൂശുന്നു. അതുകൊണ്ട് നിങ്ങൾ മനോഹരമായി ചിത്രീകരിക്കപ്പെടാൻ ശ്രമിക്കുന്നു. ഇത് എന്തിനാണ്? നിങ്ങളുടെ വൈരൂപ്യം മറക്കാനാണോ? അങ്ങനെയെങ്കിൽ അത് വ്യർത്ഥമാണ്. എന്തെന്നാൽ നിങ്ങൾ രൂപപ്പെടുത്തിയതും കൃത്രിമവുമായവ ഉപയോഗിച്ച് നിങ്ങളുടെ സ്വാഭാവികമായ രൂപം എപ്പോഴാണ് നിങ്ങൾ മികവുള്ളതാക്കിയത്? നിങ്ങളുടെ സൗന്ദര്യത്തെക്കുറിച്ച് എന്തിന് നന്ദിയില്ലാത്തവരായി വിഷമിക്കണം? 'അഴകിന് അമിതവില കല്പിക്കരുത്. അഴകില്ലെന്നോർത്ത് അവഗണിക്കരുത്' (പ്രഭാഷകൻ 11:2). ഏറ്റവും മികച്ച കലാകാരനായ ദൈവം കൂടുതൽ പ്രശംസിക്കപ്പെടട്ടെ. ഒരു സൃഷ്ടിയും യോഗ്യതയില്ലാത്തവനുമായ മനുഷ്യനല്ല പ്രശംസിക്കപ്പെടേണ്ടത്.

സൗന്ദര്യം കൊണ്ട് എന്ത് പ്രയോജനം എന്ന് എന്നോടു പറയു? ഒന്നുമില്ല. അതിലൂടെ ഒരുവൻ പരീക്ഷണങ്ങളും അപകടങ്ങളും ദുരന്തങ്ങളും സംശയങ്ങളും നേരിടുന്നു. സൗന്ദര്യമില്ലാത്തവൾ സംശയങ്ങളിൽ നിന്നും രക്ഷപ്പെടുന്നു.






എന്നാൽ സൗന്ദര്യവതി പ്രത്യേകം ശ്രദ്ധയും വിവേചനവും ശീലിച്ചില്ലെങ്കിൽ അപവാദ പ്രചാരണങ്ങൾക്ക് വിധേയാകുന്നു. ഇതിലും ദയനീയം, അവളുടെ ഭർത്താവ് അവളുടെ സൗന്ദര്യത്തിൽ സന്തോഷിക്കുന്നതിനേക്കാൾ, അസൂയ മൂലം മാനസിക സംഘർഷം അനുഭവിക്കുന്നു എന്നതാണ്. ചിരപരിചയം കൊണ്ട് അവളുടെ സൗന്ദര്യത്തിന്റെ സവിശേഷത അവൻ മറക്കുന്നു. എന്നാൽ അവൾക്ക് ബലഹീനതകളുടെ പർവതീകരണം, ദുർവ്യയം, ചാപല്യങ്ങൾ (imputation of weakness, dissipation and wantonness) എന്നിവയാൽ സ്വഭാവത്തിൽ ശോഷണം സംഭവിക്കുന്നു. അവളുടെ ആത്മാവ് അധപ്പതിച്ച് അഹങ്കാരത്താൽ നിറയുന്നു. ഇത്തരം തിന്മകൾ വഴി അവളുടെ വ്യക്തിപരമായ സൗന്ദര്യം അനാവൃതമാകുന്നു. എന്നാൽ ഈ വിധത്തിലുള്ള ആകർഷണീയത ഇല്ലാത്തവൾ അപകടങ്ങളിൽ നിന്നും രക്ഷപ്പെടുന്നു. നായകൾ അവളെ ആക്രമിക്കുന്നില്ല. ഒരു കുഞ്ഞാടിനെ പോലെ അവൾ സുരക്ഷിതമായ പുൽമേട്ടിൽ വിശ്രമിക്കുന്നു. ഒരു ചെന്നായയും അവളെ ഉപദ്രവിക്കുവാൻ വരുന്നില്ല. കാരണം അവളുടെ ഇടയൻ അവളെ സംരക്ഷിക്കുവാൻ സമീപത്തുണ്ട്.

എന്താണ് യഥാർത്ഥ ശ്രേഷ്ഠത? (real superiority) അത് സൗന്ദര്യവും ദുഷ്ടതയും അശുദ്ധിയും അല്ല, മറിച്ച് വിശുദ്ധിയാണ്. എന്താണ് കണ്ണുകളുടെ പൂർണ്ണത? കണ്ണുകളുടെ മൃദുലത, ഉരുണ്ടത്, വൃത്താകൃതി, ഇരുണ്ടത് എന്നിവയാണോ, അതോ അവയുടെ വ്യക്തതയും കൃത്യതയുമാണോ? ഒരു വിളക്കിന്റെ ശ്രേഷ്ഠത മനോഹരമായി നിർമ്മിക്കുന്നതാണോ അതോ അത് ഒരു വീടു മുഴുവൻ പ്രകാശിപ്പിക്കുന്നതാണോ? യഥാർത്ഥവും വികലവും തമ്മിലുള്ള വ്യത്യാസം കൃത്യമായി അറിയില്ല എന്ന് നമുക്ക് പറയാനാകില്ല. വിളക്ക് നിർമ്മിച്ച ജോലിക്കാരിയോട്, 'നിങ്ങൾ മോശം വിളക്കുണ്ടാക്കി' എന്ന് പലപ്പോഴും പറയും. വിളക്ക് ഉപയോഗിക്കുന്നതിലൂടെ പൂർണ്ണമായ പ്രകാശം ലഭിക്കുന്നു. അപ്രകാരം കണ്ണ് എങ്ങനെയിരിക്കുന്നു എന്നതല്ല അത് കാര്യക്ഷമതയോടെ പ്രവർത്തിക്കുന്നു എന്നതാണ് പ്രധാനം. മങ്ങിയതും അസുഖബാധിതവുമായ കണ്ണ് അതിന്റെ ദൗത്യം കൃത്യമായി നിർവഹിക്കുന്നില്ല. അപ്രകാരം മൂക്കും ശരിയായി പ്രവർത്തിക്കുമ്പോൾ സുഗന്ധവും ദുർഗന്ധവും മനസ്സിലാക്കാനാവും.

ഇത് ഒരു ഉദാഹരണത്തിലൂടെ മനസ്സിലാക്കാം. ഒരു കൊടിൽ എത്ര ഭംഗിയായി നിർമിച്ചാലും അത് വസ്തുക്കൾ ഉയർത്തുന്നതിനും പിടിക്കുന്നതിനും നല്ലവണ്ണം സഹായിക്കുന്നുവോ എന്നതാണ് പ്രധാനം. അപ്രകാരം പല്ലുകളും ഭംഗിയും നിരയുള്ളതുമായിരുന്നാലും അത് ചവയ്ക്കുന്നതിനും മുറിക്കുന്നതിനും സഹായിക്കുന്നുവോ എന്നതാണ് പ്രധാനം. അപ്രകാരം ശരീരത്തിലെ പ്രവർത്തനസജ്ജവും ആരോഗ്യമുള്ളതുമായ അവയവങ്ങളെ മനോഹരം എന്ന് വിളിക്കുന്നു. ഉപകരണങ്ങൾ, ചെടികൾ, മൃഗങ്ങൾ എന്നിവയുടെ കാര്യത്തിലും അവയുടെ രൂപമോ നിറമോ അല്ല, അത് അതിന്റെ ദൗത്യം നിർവഹിക്കുന്നുവോ എന്നതാണ് പ്രധാനം. ഒരു നല്ല ദാസൻ ഉപകാരിയും ശുശ്രൂഷയ്ക്ക് തയ്യാറുള്ളവനുമാണ്. അല്ലാതെ സൗന്ദര്യത്തോടൊപ്പം തെമ്മാടിത്തരവും ഉള്ളവനല്ല. എന്താണ് സൗന്ദര്യം എന്നു നിങ്ങളാണ് നിശ്ചയിക്കുന്നതെന്ന് നിങ്ങൾ മനസ്സിലാക്കി എന്നു ഞാൻ കരുതുന്നു.

ഏറ്റവും ശ്രേഷ്ഠവും ഉപകാരപ്രദവുമായ എല്ലാവരും തുല്യമായി ആസ്വദിക്കുന്നു. നമ്മൾ സൗന്ദര്യമുള്ളവരാണെങ്കിലും അല്ലെങ്കിലും, നാം എല്ലാവരും ഈ പ്രപഞ്ചത്തെയും സൂര്യനെയും ചന്ദ്രനെയും നക്ഷത്രങ്ങളെയും കാണുന്നു. നാം ഒരേ വായു ശ്വസിക്കുന്നു. വെള്ളവും ഭൂമിയിലെ ഫലങ്ങളും ഒരുപോലെ സ്വീകരിക്കുന്നു. ലളിതമായവയ്ക്ക് സൗന്ദര്യമുള്ളവയെക്കാൾ ആരോഗ്യമുണ്ട്. സൗന്ദര്യം സംരക്ഷിക്കുന്നതിന് താല്പര്യമുള്ളവർ ശാരീരിക അധ്വാനത്തിൽ ഏർപ്പെടുന്നില്ല. അവർ തങ്ങളുടെ ഊർജ്ജം നഷ്ടമാകാതിരിക്കാൻ അലസതയിലും മൃദുലമായ ജീവിതത്തിലും സ്വയം സമർപ്പിക്കുന്നു. അത് അവരുടെ ആരോഗ്യം ഇല്ലാതാക്കുന്നു. എന്നാൽ മറ്റുള്ളവർ ഇത്തരത്തിലുള്ള പരിചരണങ്ങൾക്ക് സമയം കളയാതെ സജീവമായ പ്രവർത്തനങ്ങൾക്ക് ഉത്സാഹപൂർവ്വം വ്യാപൃതരാകുന്നു.

അതിനാൽ 'നമ്മുടെ ശരീരം കൊണ്ടു ദൈവത്തെ മഹത്വപ്പെടുത്തി, അവനെ സ്വീകരിക്കാം' (1 കൊരിന്ത്യർ 6:20). ബാഹ്യ സൗന്ദര്യത്തിനുള്ള നമ്മുടെ ശ്രമങ്ങൾ വ്യർത്ഥവും നഷ്ടവുമാണ്. നിങ്ങളുടെ ബാഹ്യ സൗന്ദര്യത്തെ അഭിനന്ദിക്കുവാൻ ഭർത്താക്കന്മാരെ പ്രേരിപ്പിക്കരുത്. അത് ഒരു വേശ്യയുടെ വശീകരണത്തിലേക്ക് പെട്ടെന്ന് വീണു പോകാൻ സാഹചര്യം ഒരുക്കും. എന്നാൽ നല്ല പെരുമാറ്റവും ഒതുക്കവും നിങ്ങൾ അവരെ പഠിപ്പിച്ചാൽ, അവർ അലഞ്ഞു തിരിയാതെയും വേശ്യയുടെ ആകർഷണത്തിൽ വീണു പോകാതെയും നിലനിൽക്കും. അവർ വേശ്യയിൽ ഒരു ആകർഷണീയതയും കണ്ടെത്തുകയില്ല. ഒരു ചിരിയിലോ അയഞ്ഞ വസ്ത്രത്തിലോ ആകൃഷ്ടരാകാൻ അവരെ പഠിപ്പിക്കരുത്. അങ്ങനെ ചെയ്താൽ നിങ്ങൾ സ്വയം വിഷം തയ്യാറാക്കുകയാണ്. നിങ്ങളുടെ ലാളിത്യത്തിലൂടെ (ഒതുക്കം) ലാളിത്യം എന്തെന്ന് അവരെ പഠിപ്പിക്കുക. നിങ്ങൾക്ക് ഒതുക്കമില്ലെങ്കിൽ എങ്ങനെ ഒതുക്കമുള്ളവരായി തീരാൻ അവരെ പഠിപ്പിക്കും? നിങ്ങളുടെ അനാദരവും അവഹേളനവും അവർ തിരിച്ചറിയും.

ആത്മാവിൽ ദൈവത്തെ മഹത്വപ്പെടുത്തുവാൻ എങ്ങനെ കഴിയും? അത് ആത്മാവിനെ സദ്ഗുണങ്ങളിലൂടെ അലങ്കരിക്കുന്നത് വഴി സാധ്യമാകും. അത്തരം അലങ്കാരം തടയുന്നില്ല. അങ്ങനെ എല്ലാ കാര്യങ്ങളിലും നമ്മൾ നന്മയുള്ളവർ ആകുമ്പോൾ നാം ദൈവത്തെ മഹത്വപ്പെടുത്തും. ശ്രേഷ്ഠമായ ആ ദിവസത്തിൽ നാം അവനാൽ മഹത്വപ്പെടും. "നമ്മിൽ വെളിപ്പെടുവാനുള്ള തേജസ്സു വിചാരിച്ചാൽ ഈ കാലത്തിലെ കഷ്ടങ്ങൾ സാരമില്ല എന്നു ഞാൻ എണ്ണുന്നു" (റോമർ 8:18). അവയിൽ നാമെല്ലാവരും പങ്കുചേരുവാൻ നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കൃപയാലും ദയവാലും ദൈവം സഹായിക്കട്ടെ.

◆



**സഖറിയ മാർ തെയോഫിലോസ് തിരുമേനിയുടെ ഏഴാമത് ഓർമ്മപെരുന്നാൾ കോയമ്പത്തൂർ, തടാകം ക്രിസ്തു ശിഷ്യ ആശ്രമത്തിൽ ആരംഭം കുറിച്ചു. ജോഷ്വാ മാർ നിക്കോദിമോസ് കൊടിയേറ്റ് കർമ്മം നടത്തി.**




**അഖില മലങ്കര ബാലസമാജം നോർത്ത് സോൺ കലാമേളയിൽ ചാമ്പ്യന്മാരായ കോട്ടയം ഭദ്രാസനത്തിലെ കുട്ടികൾ ഒന്നാം സ്ഥാനത്തിനുള്ള ട്രോഫി പരുമലയിൽ നടന്ന വാർഷിക കോൺഫറൻസിൽ വെച്ച് ഡോ. ജോസഫ് മാർ ദീവന്നാസ്യോസിൽ നിന്നും സ്വീകരിക്കുന്നു.**



**റോമിലെ സെന്റ് തോമസ് മലങ്കര ഓർത്തഡോക്സ് കമ്യൂണിറ്റിയിൽ ഇന്ന് വിശുദ്ധ കുർബ്ബാനയ്ക്ക് അഭി. ഡോ. ഗീവർഗീസ് മാർ ബർന്നബാസ് തിരുമേനി മുഖ്യ കാർമികത്വം വഹിച്ചു. ചേപ്പാട് മാർ ദിവന്നാസിയോസ് തിരുമേനിയുടെയും പെരുനാട് ബെഥനിയിലെ യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പയുടെയും ഓർമ്മ ആചരിച്ചു.**



**റോമിലെ സെന്റ് തോമസ് മലങ്കര ഓർത്തഡോക്സ് കമ്മ്യൂണിറ്റിയിൽ വിശുദ്ധ കുർബ്ബാനയ്ക്ക് ഡോ. ഗീവർഗീസ് മാർ ബർണബാസ് മുഖ്യ കാർമികത്വം വഹിച്ചു. ചേപ്പാട് മാർ ദീവന്നാസിയോസ് തിരുമേനിയുടെയും യൂഹാനോൻ മാർ അത്താനാസിയോസ് എപ്പിസ്കോപ്പായുടെയും ഓർമ്മ ആചരിച്ചു.**

വചനതീർത്ഥം

# സ്ലീബാ പെരുന്നാളിന് ശേഷം ആറാം ഞായർ

## (വി. മത്തായി 23:1–12)



**ഫാ. ജെറിൻ ജോൺ അടൂർ**

നിത്യജീവനെ അവകാശമാക്കുവാൻ എന്ത് ചെയ്യണം എന്ന ചോദ്യവുമായി ഇന്നത്തെ വേദഭാഗം ആരംഭിക്കുന്നു. നല്ലവനായ ഗുരു എന്ന സംബോധനയോടു കൂടി തന്നെയാണ് ഈ വേദഭാഗത്തിലും ഇപ്രകാരമുള്ള ചോദ്യങ്ങളുമായി ക്രിസ്തുവിന്റെ അടുക്കലേക്ക് ജനം കടന്നുവന്നത്.പല സുവിശേഷഭാഗങ്ങളിലും ക്രിസ്തു ധനവാന്മാരെ ഒട്ടേറെ വിമർശിച്ചിരുന്നതായി കാണുവാൻ സാധിക്കും. ഇന്നത്തെ വചനത്തിലൂടെ ക്രിസ്തു പറയുന്നത് ധനവാൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതിലും എളുപ്പം ഒരു ഒട്ടകത്തിനു സൂചിക്കുഴയിലൂടെ കടന്നുപോകാൻ സാധിക്കും എന്നാണ്. ഇത് കേൾക്കുമ്പോൾ മനസ്സിൽ ചോദ്യങ്ങളുയരുന്നത് സ്വാഭാവികം മാത്രം. എന്താണ് യേശു പറഞ്ഞതിനർത്ഥം? ഒട്ടകം സൂചിക്കുഴയിലൂടെ കടക്കുകയെന്നാൽ തികച്ചും അസംഭാവ്യമായ കാര്യമാണ്. അപ്പോൾ ധനവാൻ സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നതും ഒരിക്കലും സംഭവിക്കില്ലെന്നാണോ ക്രിസ്തു പറയുന്നത്? സമ്പത്തുള്ളതുകൊണ്ടു മാത്രം ഒരാൾക്ക് സ്വർഗ്ഗരാജ്യം അപ്രാപ്യമാകുമോ?

ഈ ചോദ്യങ്ങളെല്ലാം ശിഷ്യന്മാർക്കും ഉണ്ടായി എന്നത് അവരുടെ ചോദ്യത്തിൽ നിന്നും വ്യക്തമാണ്. എന്നാൽ, ഇവിടെ നമ്മൾ മനസ്സിലാക്കേണ്ടുന്ന ഒരു കാര്യം, മറ്റെന്തും പോലെ യേശു ഉപമയിലൂടെയാണ് ഇവിടെയും സംസാരിക്കുന്നത് എന്നതാണ്.

**ഒട്ടകവും സൂചികുഴയും: ശ്രോതാക്കൾക്ക് മനസ്സിലാകുവാനുള്ള ഭാഷയിലെ പ്രതീകങ്ങൾ**

ഒട്ടകവും സൂചിക്കുഴയുമൊക്കെ തന്റെ ശ്രോതാക്കൾക്ക് എളുപ്പത്തിലും വ്യക്തമായും കാര്യങ്ങൾ മനസ്സിലാക്കാനുതകുന്ന പ്രതീകങ്ങളാണ്. ചുറ്റും കനത്ത മതിലുകൾകൊണ്ട് സംരക്ഷിക്കപ്പെട്ടിരുന്ന ഒരു രാജ്യമാണ് ഇസ്രായേൽ. അതിന്റെ പ്രധാന കവാടത്തിലൂടെയാണ് പ്രധാനമായും എല്ലാവരും അകത്തേക്കും പുറത്തേക്കും പോയിരുന്നത്. രാത്രിയിൽ പ്രധാന കവാടം അടച്ചിരുന്ന സമയത്ത് ചരക്കുമായി വരുന്ന ഒട്ടകങ്ങളും മറ്റും നഗരത്തിനു പുറത്തു പ്രഭാതമാകുവാനായി കാത്തിരിക്കണമായിരുന്നു. എന്നാൽ അവയുടെ ഉടമസ്ഥരായ വ്യാപാരികൾക്കും മറ്റും നഗരത്തിൽ പ്രവേശിക്കുന്നതിനായി പ്രധാന കവാടത്തോട് ചേർന്ന് ഒരു ചെറിയ വാതിൽ ഉണ്ടായിരുന്നു. ഈ ചെറിയ വാതിലിന്റെ പേരായിരുന്നു സൂചിക്കുഴ (Eye of the needle). പട്ടണകവാടത്തിൽ നികുതി കൊടുക്കാതിരിക്കാനായി വ്യാപാരികൾ ചിലപ്പോഴൊക്കെ ഈ സൂചിക്കുഴയിലൂടെ തങ്ങളുടെ ഒട്ടകങ്ങളെ അകത്തു കയറ്റാൻ ശ്രമിക്കുമായിരുന്നു. എന്നാൽ, മുതുകത്ത് ഒട്ടേറെ ഭാരം വഹിച്ചിരുന്ന ഒട്ടകങ്ങൾക്കു ഒരിക്കലും അവയുമായി സൂചിക്കുഴയിലൂടെ പട്ടണത്തിൽ പ്രവേശിക്കാൻ കഴിഞ്ഞിരുന്നില്ല. ഈയൊരു ധാരണയുമായി വേണം യേശുവിന്റെ ഉപമയെ സമീപിക്കാൻ. ലൗകീക വസ്തുക്കൾ ചുമലിലേറ്റി സൂചിക്കുഴയിലൂടെ പ്രവേശിക്കാൻ ഒട്ടകത്തിന് കഴിയുകയില്ല. എന്നാൽ, അവയെല്ലാം എടുത്തുമാറ്റി മുട്ടുകുത്തി ഇഴയാൻ തയ്യാറായാൽ ചിലപ്പോൾ അവ അകത്തു പ്രവേശിച്ചെന്ന് വരാം.

സമ്പത്ത് മനുഷ്യരിൽ പലപ്പോഴും സൃഷ്ടിക്കുന്ന ഒരു മിഥ്യാധാരണയാണ് തനിക്കുള്ളതുകൊണ്ട് എന്തുവെണമെങ്കിലും നേടിയെടുക്കാം എന്നത്. സുരക്ഷിതമായ ജീവിതത്തെക്കുറിച്ച് തെറ്റായ ഒരു ധാരണ നമ്മിൽ ഉളവാക്കാൻ സമ്പത്തിനാവും. സമ്പത്തിലൂടെ ഉണ്ടാകുന്ന അഹങ്കാരം നിമിത്തം മറ്റാരുടെയും, ദൈവത്തിന്റെപോലും, സഹായമില്ലാതെ നിലനിൽകാനാവുമെന്നുള്ള ഒരു ചിന്താഗതി നമ്മിൽ ഉടലെടുക്കാറുണ്ട്

ലവൊദീക്യായിലെ സഭയ്ക്ക് വിശുദ്ധ യോഹന്നാനിലൂടെ ദൈവത്തിന്റെ പരിശുദ്ധാത്മാവ് ഇത്തരമൊരു മനോഭാവത്തെക്കുറിച്ച് മുന്നറിയിപ്പു നല്കുന്നുണ്ട്, 'എന്തെന്നാൽ, ഞാൻ ഞാൻ ധനവാനാണ്, എനിക്ക് സന്പത്തുണ്ട്, ഒന്നിനും കുറവില്ല, എന്ന് നീ പറയുന്നു. എന്നാൽ, നീ നികൃഷ്ടനും ദയനീയനും ദരിദ്രനും അന്ധനും നഗ്നനുമാണെന്നു നീ അറിയുന്നില്ല' (വെളിപാട് 3:17). സന്പത്തിൽ അഹങ്കരിക്കുന്ന ഒരു വ്യക്തി തന്റെ ആത്മാവിന്റെ അവസ്ഥ മനസ്സിലാക്കുന്നതിൽ പരാജയപ്പെടുന്നു. കാരണം, 'ധനവാന്മാരാകണമെന്ന് ആഗ്രഹിക്കുന്നവർ പ്രലോഭനത്തിലും കെണിയിലും, മനുഷ്യനെ അധഃപതനത്തിലേക്കും നാശത്തിലേക്കും തള്ളിയിടുന്ന നിരവധി വ്യാമോഹങ്ങളിലും നിപതിക്കുന്നു.' (1 തിമോത്തെയോസ് 6:9). ഇത്തരമൊരവസ്ഥയിൽ ഒരാൾക്കും ഒരിക്കലും സ്വർഗ്ഗരാജ്യത്തിൽ പ്രവേശിക്കുവാൻ സാധിക്കുകയില്ല. ഇവിടെയെല്ലാം ദൈവമാഗ്രഹിക്കുന്നത് നാമെല്ലാവരും സൂചിക്കുഴയിലൂടെ അകത്തു പ്രവേശിക്കാൻ ശ്രമിക്കുന്ന ഒട്ടകമാവണമെന്നാണ്. അഹങ്കാരവും ലൗകീക ആസക്തികളും ഉരിഞ്ഞെറിഞ്ഞു ദൈവസന്നിധിയിൽ എളിമപ്പെടാനാകണം. നമ്മുടെ യാതൊരു പ്രവർത്തികൾക്കും, നമുക്കുള്ളതിനൊന്നും നമ്മെ സ്വർഗ്ഗത്തിന് അർഹരാക്കാനാകില്ല എന്ന് അംഗീകരിക്കാൻ നമുക്കാവണം. ദൈവത്തിനുമുന്പിൽ എളിമപ്പെട്ട് സ്വയം രക്ഷപെടാൻ നമുക്കാവില്ലെന്നും, അത് ദൈവത്തിലൂടെ മാത്രമേ സാധ്യമാകുകയുള്ളൂ എന്നും നമ്മൾ വിശ്വസിക്കണം. ദൈവത്തിന്റെ കരുണ ഒന്നു മാത്രമാണ് ഈ ലോകത്തിലും മരണാനന്തരവും നമ്മെ കാത്തുപരിപാലിക്കുന്നത് എന്ന ബോധ്യത്തോടെ ദൈവസന്നിധിയിൽ അഭയം പ്രാപിക്കാം.

**വലിയ ലോകത്തിൽ ചെറിയവൻ ആകുക – ക്രിസ്തു മാതൃക**

വലിയ ലോകത്തിൽ ചെറുതായി മാറുവാൻ ക്രിസ്തുവിനു മുപ്പത്തിമൂന്ന് വർഷക്കാലം ധാരാളമായിരുന്നു. അവനെ തൊട്ടവരും അവൻ തൊട്ടവരും ചെറിയവരായിരുന്നു. ജനിച്ച കാലിതൊഴുത്തു മുതൽ അവന് തുണയേകിയത് ചെറിയവരായിരുന്നു. തച്ചന്റെ മകനായി നസ്രത്തിലെ ചെറിയ കുടുംബത്തിൽ അവൻ വളർന്നു. അവിടെ നിന്ന് അവൻ ആകർഷിച്ചതും അവനെ ആകർഷിച്ചതും എല്ലാം ചെറിയവരായിരുന്നു. ദൈവരാജ്യത്തിന്റെ സുവിശേഷം പ്രസംഗിക്കുവാൻ പന്ത്രണ്ട് ചെറിയവരെ അവൻ തിരഞ്ഞെടുത്തു.

അവന്റെ കണ്ണുകൾ കണ്ടത് സമൂഹത്തിലെ ഉയർന്നവരെയായിരുന്നില്ല. മറിച്ച് പാർശ്വവത്കരിക്കപ്പെട്ടവരെയും പരിത്യജിക്കപ്പെട്ടവരെയും ആയിരുന്നു. അതുകൊണ്ടു തന്നെയാവാം പൊക്കമില്ലാത്ത ചെറിയ സക്കായിയെ ആൾക്കൂട്ടത്തിനിടയിൽ നിന്ന് അവൻ കണ്ടത്, അതു കൊണ്ടുതന്നെയാവണം ദേവാലയ ഭണ്ഡാരത്തിൽ രണ്ട് ചെമ്പു തുട്ടുകൾ നിക്ഷേപിച്ച വിധവയുടെ ചില്ലികാശിനെ അവൻ ശ്രദ്ധിച്ചത്. പെസഹാരാത്രിയിൽ വി. കുർബ്ബാന സ്ഥാപിച്ചുകൊണ്ട് കാൽവറിയിൽ യാഗമായി സ്വയം സമർപ്പിച്ച് ചെറുതായി തീർന്ന ഒരു ദർശനം അവൻ ലോകത്തിന് നൽകി.

ക്രിസ്തുവിനെപോലെ ആകുവാനാണ് ഒരോ ക്രൈസ്തവനും വിളിക്കപ്പെട്ടിരിക്കുന്നത്. ക്രിസ്ത്യാനിയെന്നാൽ ക്രിസ്തുവിനെ അനുഗമിക്കുന്നവൻ. ക്രിസ്തുവാകുവാൻ വിളിക്കപ്പെട്ടവൻ. ക്രിസതുവാകണമെങ്കിൽ ചെറുതാകുവാൻ പഠിക്കണം. സ്നാപകയോഹന്നാൻറെ വാക്കുകൾ ഒരോ ക്രിസ്ത്യാനിക്കും മുതൽ കൂട്ടാണ്. അവൻ വളരുകയും ഞാൻ കുറയുകയും വേണം.

വലിയലോകത്തിൽ വലിയവരാകുവാനാണ് ഇന്ന് എല്ലാവർക്കു താല്പര്യം. വലുതിനെ നേടിയെടുക്കുവാനുള്ള വ്യഗ്രതയിൽ ചെറുതിനെയൊക്കെ നാം നഷ്ടപ്പെടുത്തി കളയാറുണ്ട്. ◆

# A Young Man and His Contorted Understanding of Salvation

## (Sixth Sunday After Feast of Holy Cross, Luke 18:18-27)

**Fr. Sajoie Samuel**



Once a poor boy wearing tattered cloths, disheveled hair, and a forlorn face went to a telephone booth to make a phone call. He placed a penny on the counter and dailed a number. For the next 5 minutes he was trying his best to convince the hearer to give him a job. He was willing to do all menial household chores from cooking to laundry, to doing the dishes, to cleaning the lawn, etc. Both his parents were old and bedridden and were under medication. He was the eldest of 5 children and they were all taken care of by him. He was the sole breadwinner of the family. The booth owner was listening to this conversation and his eyes welled up with tears listening to the sorry plight of the boy. He decided that he would give a job to the lad in his shop and help him.

Inspite of all requests from the poor boy, the hearer on the other end of the phone just said one thing. "We already have a servant at home who is doing great work and we are extremely satisfied with his work. We don't need another servant". Hearing this the boys face lit up with satisfaction and he cut the call. There was a twinkle in his eyes that perplexed the owner. The booth owner offered to give a job to the boy. But the boy refused. He was actually working in the home in which he had called right now for work. The sole intention was to know from his employer, how his work was and he was happy that his master was content with his work.

Though the rich young man had many flaws in his understanding about God, we need to appreciate his attitude of wanting to improve himself spiritually, in a better manner that would make him feel worthy of gaining eternal life. Otherwise, not everyone consistently does what is correct, day in and day out and at the same time to attain righteousness. When Jesus tells him to sell all that he has and give it to the poor, the young man is sad and goes away.

### I. SALVATION IS ATTAINED ONLY THROUGH REALISATION OF ONE'S SINS

The young man wanted salvation but his knowledge about the true identity of Jesus was incomplete. If he understood Jesus as the Savior who was born into the world to absolve human race of their sins, he would not go back empty handed. He approached the Lord as if the Lord was a teacher. Therefore the Lord shows him that he ought know to approach him in this manner saying "None is good, save one that is God". It means 'you called me good why do you then also called me a teacher'?. He considered Jesus as one among men and not as God. Jesus wanted to make him realise that if He is good it is because He is God, and not approach Him as a man. But if he thought Jesus was only a man He should only be called good. Because in truth God is good and the source of goodness and the first cause of goodness itself.

Also it is important to note how Jesus tried to make the young man realise his sins. The law remedies first those sins which we fall easily and then those less frequent sins to which fewer men fall. And so adultery and murder are mentioned the first because lust and anger are difficult to control. But stealing comes from a less fierce passion and bearing false witness occurs rarely. Therefore the law remedies first those sins into which we fall most easily and which are more grave. But since like stealing and bearing false witness are placed a second because they lead a person less often to sin and are less grave than murder and adultery. Sins against one's parents is mentioned the last of all as it is not occurring on a daily basis. Because the young man said that he had kept all these commandments from his youth, the Lord enjoins him to keep that commandment which stands at the head of all: non-possession.

### II. SALVATION IS RECIEVED THROUGH DIVINE HELP AND NOT HUMAN ACTS

We see extensively how Jesus is guiding the protagonist to reach his spiritual goal. Jesus holds his hands and guides his baby steps to help him reach his spiritual destination. Verse 19 says "... AND COME, FOLLOW ME". In the Greek text, the word follow, AKOLOUTHEI is in the present imperative, implying a continous action. The verbs that Jesus uses before this are sell (POLESON) and distribute (DIADOS). Both imply a single, finite action. So Jesus wants him to follow Him in all things and not be choosy about it. Because the ruler was rich, and a lover of money, Jesus talks him through what he needs to do.

Again, it is noteworthy to see how Jesus reads his inner self. Jesus knew that his intentions were sincere which made him 'sorrowful'. Had he been questioning Jesus to entrap Him, it would have been easily seen through by Jesus. The critics of Jesus, when refuted, would not take it lying down. They would retaliate. So when we go to God's presence to intercede for our salvation, He sees our inner self first and then does the required action. But that was not the case with this young man. He had amassed his wealth to enjoy himself in the future. The very thought of parting away from it, made him sad.

Hence, Jesus is trying to liberate him from what has been pulling him down. God wants the young man to be liberated. For this purpose the Savior did something really smart. Jesus gave him a list of commandments, but purposely did not include the last one: "Thou shall not covet". Jesus knew that covetousness was his Achilles Heel. He was now giving him a chance to recognise it and reclaim himself. The young man had a unique problem. It wasn't that this man possessed riches. Rather, riches possessed him and made him vulnerable. So God plays an active role in our salvation. We cannot attain it all by ourselves. We need a gentle push (or a harsh one) from Him to bring our life on track.





മാർത്തോമ്മൻ പൈതൃക സംഗമത്തോടനുബന്ധിച്ച് നടന്ന അഖില മലങ്കര മാർത്തോമ്മൻ പൈതൃക ഗവേഷണ പ്രബന്ധ രചനാ മത്സരത്തിൽ Out standing Grade കരസ്ഥമാക്കി ഒന്നാം സ്ഥാനത്തിന് (25000 രൂപ) അർഹനായ ഫാ. ടിജോ കുറിയാക്കോസ് മണലേൽ. അങ്കമാലി ഭദ്രാസന പ്രാർത്ഥനാ യോഗം വൈസ് പ്രസിഡണ്ടും ജോസ് ഗിരി സെന്റ് മേരീസ് ഓർത്തഡോസ് പള്ളി, മഴുവന്നൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളികളുടെ വികാരിയും ഗ്രന്ഥകാരനുമാണ്. വടക്കൻമണ്ണൂർ സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗമാണ്. കോട്ടയം സെമിനാരി മുൻ പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യനായിരുന്നു ഗവേഷണ മാർഗദർശി.



മാർത്തോമൻ സ്മൃതി സംഗമത്തോടനുബന്ധിച്ചു നടത്തപ്പെട്ട ഗ്ലോബൽ മെഗാ ക്വിസ് മത്സരത്തിൽ ഒന്നാം സ്ഥാനവും (50,000 രൂപ) ഉപന്യാസ മത്സരത്തിൽ രണ്ടാം സ്ഥാനവും (5000 രൂപ) കരസ്ഥമാക്കിയ ഡോ. ബിജു തോമസ്. കാരിച്ചാൽ സെന്റ് ജോർജ് ഇടവകാംഗമാണ്.




മാർത്തോമൻ പൈതൃക സംഗമത്തോട് അനുബന്ധിച്ചു നടത്തിയ അഖില മലങ്കര ഉപന്യാസ മത്സരത്തിൽ (ഇംഗ്ലീഷ്) ഒന്നാം സ്ഥാനം നേടിയ നിരണം മണപ്പുറത്ത് ഡോ. ഏബ്രഹാം വർഗീസ്. കടപ്ര മാന്നാർ സെന്റ് തോമസ് ഓർത്തഡോക്സ് കാതോലിക്കേറ്റ് പള്ളിയാണ് മാതൃ ഇടവക. നിലവിൽ മസ്കറ്റ് മാർ ഗ്രിഗോറിയോസ് ഓർത്തഡോക്സ് മഹാ ഇടവകാംഗമാണ്. മസ്കറ്റ് യൂണിവേഴ്സിറ്റി ഓഫ് ടെക്നോളജി ആൻഡ് അപ്ലൈഡ് സയൻസിൽ സീനിയർ ലക്ചറർ ആണ്.




മാർത്തോമൻ പൈതൃക സംഗമത്തോട് അനുബന്ധിച്ചു നടത്തിയ അഖില മലങ്കര ഉപന്യാസ മത്സരം (മലയാളം) ഒന്നാം സ്ഥാനവും, പ്രബന്ധ രചനാ മൽത്സരത്തിൽ Special Prize for Excellence ഉം നേടിയ അനീഷ് ബാബു ഹരിപ്പാട്. മാവേലിക്കര ഭദ്രാസനത്തിൽ ആരാഴി സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവകാംഗവും, വെണ്മണി ലോഹ്യ മെമ്മോറിയൽ ഹൈസ്കൂൾ അദ്ധ്യാപകനുമാണ്. ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർഎപ്പിസ്കോപ്പാ ആയിരുന്നു ഗവേഷണ മാർഗദർശി.




ചങ്ങനാശേരി അതിരൂപതയുടെ ആർച്ച് ബിഷപ്പ് മാർ തോമസ് തറയിൽ ദേവലോകം അരമനയിൽ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവായെ സന്ദർശിച്ചു. സൗഹൃദ സന്ദർശനത്തിൽ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് സെക്രട്ടറി ഡോ. യൂഹാനോൻ മാർ ക്രിസോസ്റ്റമോസ് മെത്രാപ്പോലീത്ത, വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗീസ് അമയിൽ, അല്മായ ട്രസ്റ്റി റോണി വർഗീസ് എബ്രഹാം, അസോസിയേഷൻ സെക്രട്ടറി അഡ്വ. ബിജു ഉമ്മൻ, അരമന മാനേജർ യാക്കോബ് റമ്പാൻ എന്നിവർ സന്നിഹിതരായിരുന്നു.



കോട്ടയം ഭദ്രാസന സണ്ടേസ്കൂൾ മഹാ സംഗമത്തിന്റെ ലോഗോ പ്രകാശനം പരിശുദ്ധ കാതോലിക്കാ ബാവാ ഡോ. ജോസഫ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്തായ്ക്ക് നൽകി നിർവ്വഹിച്ചു.

# മലങ്കരസഭക്ക് പുതിയ രണ്ടു ഭദ്രാസനങ്ങൾ

## അഞ്ച് കോടി രൂപയുടെ വയനാട് പാക്കേജിന് അംഗീകാരം

കോട്ടയം: വയനാട്ടിൽ പ്രകൃതിദുരന്തത്തിൽ സർവ്വതും നഷ്ടപ്പെട്ടവർക്കുള്ള അഞ്ചു കോടി രൂപയുടെ ധനസഹായ പാക്കേജിന് മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ മാനേജിംഗ് കമ്മിറ്റി അംഗീകാരം നൽകി.

കാനഡ, ഏഷ്യ പസിഫിക് എന്ന പേരിൽ രണ്ടു ഭദ്രാസനങ്ങൾ രൂപീകരിക്കുന്നതിനുള്ള ശുപാർശ യോഗം അംഗീകരിച്ചു.

2023-2024 വരവ് ചെലവ് കണക്ക് അസ്സോസിയേഷൻ സെക്രട്ടി ബിജു ഉമ്മൻ അവതരിപ്പിച്ചു. 2024-2025 ഓഡിറ്റർമാരായി വർഗ്ഗീസ് പോളിനേയും സാജു സി കുരുവിളയേയും തിരഞ്ഞെടുത്തു. ഫാ ഡോ ടി.ജെ ജോഷ്വാ ഉൾപ്പടെ ഉള്ളവരുടെ നിര്യാണത്തിൽ യോഗം അനുശോചനം രേഖപ്പെടുത്തി.

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ തിരുമേനി മാനേജിംഗ് കമ്മിറ്റി യോഗത്തിനു അധ്യക്ഷത വഹിച്ചു. സഖറിയാ മാർ അപ്രേം, വൈദിക ട്രസ്റ്റി റവ ഫാ ഡോ. തോമസ് വർഗ്ഗീസ് അമയിൽ, അൽമായ ട്രസ്റ്റി റോണി വർഗ്ഗീസ് എബ്രഹാം എന്നിവർ പ്രസംഗിച്ചു.